


# മലങ്കരസഭ

ജൂലായ് 1998



പുലിക്കോട്ടിൽ ജോസഫ്
മാർ ദിവന്നാസ്യോസ്
(ഓർമ്മ ജൂലൈ 12)

ങ്കക്കതെല്ല. കേളേജുകളിൽ പ
അവരെ ഉപയോഗിക്കുക എ
സ്കൂളുകളിൽ തന്നെ യോഗ്യ
നിയമിക്കുവാനും, കൂടുതലായി
നുസരണം നിയമിക്കുവാനും സർ
യും വേണം. നിശ്ചിത സമയത
ങ്ങൾ സ്കൂളുകളിൽ ക്രമീകരിക
ടുക്കുവാൻ മാനേജ്മെന്റുകളും അ
സമിതികളും തയ്യാറാകണം. ഇ
ുന്ന പ്ലസ്-ടു അഡ്മിഷൻ ചിന്ത
ീകരിച്ച്, സമാധാനപരമായ അ
ബന്ധപ്പെട്ടവരും ശ്രമിച്ചേ പറ്റൂ.❖

സക്കറിയാ മാർ ദിവന്നാസ്യോസ്
(ഓർമ്മ ജൂലൈ 7)

# വിവാഹിതരായി



അയിരൂർ കുറ്റിക്കണ്ടത്തിൽ ഫാദർ. കെ.സി. മാത്യുവിന്റെ മകൻ മനോജും, കുന്നംകുളത്ത്, ചീരൻ, മി. സി.വി. ഉക്രുവിന്റെ മകൾ, മേരിയും തമ്മിലുള്ള വിവാഹം, ജൂൺ 1-ന് അയിരൂർ ചെറിയപള്ളിയിൽ വച്ച്, പരിശുദ്ധ കാതോലിക്കാബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ, തോമസ് മാർ തിമോത്തിയോസ്, തോമസ് മാർ മക്കാറിയോസ്, തോമസ് മാർ അത്താനിയോസ്, ഏബ്രഹാം മാർ സേവേറിയോസ്, പൗലൂസ് മാർ മിലിത്തിയോസ് കുറിയാക്കോസ് മാർ ക്ളീമിസ്,
അമേരിക്കൻ ഓർത്തഡോക്സ് സഭയുടെ ആർച്ചുബിഷപ്പ് ഹാനോക്കു ...ധാനകാർമികത്വത്തിൽ നടക്കുകയുണ്ടായി.

L

# മലങ്കര സഭ

ദേവലോകം കോട്ടയം - 686 038

ലക്കം :7 പുസ്തകം : 54

ജൂലൈ 1998




**PATRON SAINT**




TYPESETTING : V.C. GRAPHICS, KOTTAYAM. Tel : 564615


## എഡിറ്റോറിയൽ

### പ്ലസ്-ടുവിന്റെ കോലാഹലം ഇത്രമാത്രം വേണ്ടിയിരുന്നോ?

**ഫാ. ഡോ. ജേക്കബ് കുര്യൻ**

സാക്ഷരതയുടെ കാര്യത്തിൽ ഭാരതത്തിലെ മാതൃകാസംസ്ഥാനമായ കേരളത്തിൽ പ്രീ- ഡിഗ്രി വേർപെടുത്തലും പ്ലസ്- ടു അനുവദിക്കലും ഇത്രവലിയ കോലാഹലമാകേണ്ടിയിരുന്നോ? എന്നിട്ടും എത്രയെത്ര വിദ്യാർത്ഥിനീ വിദ്യാർത്ഥികളും അവരുടെ രക്ഷിതാക്കളും ആശങ്കയുടേയും അവ്യക്തതയുടേയും നടുക്കയത്തിൽ!

പന്ത്രണ്ടാം ക്ളാസ്സുവരെയുള്ള പഠനം സ്കൂളിൽ നടക്കണമെന്നും ഡിഗ്രിതലം മുതലുള്ളതു മാത്രമേ യുണിവേഴ്സിറ്റി വിദ്യാഭ്യാസമാകുകയുള്ളുവെന്നും ഒരു ദേശീയ വിദ്യാഭ്യാസനയമായി അംഗീകരിച്ചുകഴിഞ്ഞു. അപ്പോൾത്തന്നെ വ്യക്തമാണ്, പ്രീഡിഗ്രി കോളേജുകളിൽ നിർത്തലാക്കേണ്ടിവരുമെന്നും, സ്കൂളുകളിൽ പന്ത്രണ്ടാം ക്ളാസ്സുവരെ പഠിപ്പിക്കണമെന്നും. ഇതിന്റെ പ്രായോഗികസംവിധാനമെങ്ങനെയെന്നതിനെക്കുറിച്ചാണ് കോലാഹലം. സാമാന്യബുദ്ധിയിൽ ചിന്തിച്ചാൽ മനസ്സിലാകുന്ന കാര്യമാണ് , പത്താം ക്ളാസ്സുവരെയുള്ള പഠനം എവിടെയെല്ലാമുണ്ടോ അവിടെയൊക്കെ പന്ത്രണ്ടാം ക്ളാസ്സുവരെ പഠനാവസരം ഉണ്ടാകണമെന്നത്. പഠിപ്പിക്കാനുള്ള അദ്ധ്യാപകരും, പഠിക്കുവാനുള്ള സൗകര്യങ്ങളും ഉള്ളിടത്തൊക്കെ പത്താംക്ളാസ്സുകഴിഞ്ഞാൽ പതിനൊന്നാം ക്ളാസ്സു തുടങ്ങുകയേ വേണ്ടൂ. പഠിപ്പിക്കാനുള്ള അദ്ധ്യാപകരെ, ഫിക്സേഷൻ നിബന്ധനകൾ അനുസരിച്ച് കൂടുതൽ നിയമിക്കണമെങ്കിൽ നിയമിക്കുവാൻ അനുവദിക്കുകയും, ലാബട്ടറിയും മറ്റു സൗകര്യങ്ങളും ഒരുക്കുവാൻ പി.റ്റി. എ കളുടേയും മറ്റും സഹായത്താൽ ശ്രമിക്കുകയും ചെയ്യണം എന്നത് വളരെ ന്യായമായ ഒരാവശ്യം മാത്രമാണ്. ഈ രണ്ടു കാര്യങ്ങൾക്കും സമയബന്ധിതമായ നടപടിക്രമങ്ങൾ പൂർത്തിയാകുകയെന്നത് വളരെ കോലാഹലം ഒന്നും വേണ്ട കാര്യമല്ല.

നേരേമറിച്ച്, പ്ലസ്-ടു അനുവദിക്കുവാൻ ഇടനിലക്കാർ മാനേജുമെന്റുകളിൽ നിന്ന് കോഴ വാങ്ങിക്കുവാനും പ്ലസ്-ടു അനുവദിച്ചാൽ നിയമനത്തിനും മറ്റുമായി മാനേജുമെന്റുകൾ പണമുണ്ടാക്കുവാൻ വഴിതേടുവാനും തത്രപ്പെടുമ്പോഴാണ് കോലാഹലം വർധിക്കുന്നത്.

യു.ജി.സി.മാനദണ്ഡങ്ങളോടെയും യൂണിവേഴ്സിറ്റി സ്റ്റാറ്റ്യൂട്ട്സ് അനുസരിച്ചും കോളേജുകളിൽ നിയമനം ലഭിച്ച അധ്യാപകരെയും സ്കൂളുകളിലേക്ക് അയക്കുവാനുള്ള നീക്കം നീതീകരിക്കത്തക്കതല്ല. കേളേജുകളിൽ പുതിയ കോഴ്സുകൾ തുടങ്ങി അവരെ ഉപയോഗിക്കുക എന്നതു മാത്രമാണ്. പോംവഴി. സ്കൂളുകളിൽ തന്നെ യോഗ്യതയുള്ളവരെ പ്ലസ്-ടുവിൽ നിയമിക്കുവാനും, കൂടുതലായി നിയമിക്കേണ്ടവരെ നിയമാനുസരണം നിയമിക്കുവാനും സർക്കാർ അനുമതി നൽകുകയും വേണം. നിശ്ചിത സമയത്തിനുള്ളിൽ പഠനസൗകര്യങ്ങൾ സ്കൂളുകളിൽ ക്രമീകരിക്കുവാനുള്ള ബാധ്യത ഏറ്റെടുക്കുവാൻ മാനേജ്മെന്റുകളും അദ്ധ്യാപക- രക്ഷാകർത്തൃസമിതികളും തയ്യാറാകണം. ഇപ്പോൾ തന്നെ വൈകിയിരിക്കുന്ന പ്ലസ്-ടു അഡ്മിഷൻ ചിന്താകുഴപ്പങ്ങളില്ലാതെ പൂർത്തീകരിച്ച്, സമാധാനപരമായ അധ്യായനത്തിന് സർക്കാരും ബന്ധപ്പെട്ടവരും ശ്രമിച്ചേ പറ്റൂ. ❖

# ഇതളുകൾ 

# സുവാർത്താ ചിന്തകൾ

(ഡോ.ഫാ. ബി. വറുഗീസ്)



ധ്യാനപംക്തി

പെന്തിക്കൊസ്തിക്കുശേഷം
എട്ടാം ഞായർ ( ജൂലൈ 26)
(പത്രോസ്.24-10)

1. മാമോദീസായിലൂടെ ക്രിസ്തുവിനോടു ചേരുന്നവരുടെ പദവിയും അവകാശവും എന്താണെന്ന് വി. പത്രോസ് വിശദീകരിക്കുന്നു. പണി തുടർന്നുകൊണ്ടിരിക്കുന്ന ഒരു ദേവാലയത്തോട് സഭയെ ചിത്രീകരിച്ചിരിക്കുന്നു. സഭയെ ദൈവാലയത്തോട് ഉപമിച്ചിരിക്കുന്ന പല വേദഭാഗങ്ങളും പുതിയ നിയമത്തിലുണ്ട്. (യോഹ. 2. 19-21, 1 കൊരി. 3.16, 6. 19). സഭയുടെ അടിസ്ഥാനം ജീവനുള്ള കല്ലായ ക്രിസ്തുവാണ്. ( 1. പത്രോ. 2.4) മാമോദീസായിൽ ക്രിസ്തുവിനോട് ചേർക്കപ്പെടുന്നവർ ജീവനുള്ള കല്ലുകളായിത്തീരുന്നു. അവരും ദേവാലയത്തിന്റെ ഭാഗമാണ്. ഇതര ദേവാലയങ്ങളിൽ നിന്നും വ്യത്യസ്തമാണ്, ജീവനുള്ള കല്ലുകളാൽ പണിയപ്പെടുന്ന മന്ദിരം. ആ കല്ലുകൾ വിശുദ്ധ പുരോഹിത വർഗ്ഗം കൂടിയാണ്. പൗരോഹിത്യ സംഘം തന്നെ ദേവാലയമാണ്. ഈ സംഘത്തിന്റെ ദൗത്യം ദൈവത്തെ ആരാധിക്കുകയാണ്. സഭയെപറ്റിയുള്ള ദൈവേഷ്ടം, ആരാധിക്കുന്ന ഒരു സമൂഹമായിത്തീരുകയാണ്. ആരാധനയുടെ അന്തഃസത്ത ദൈവം സാന്നിദ്ധ്യബോധമാണ്. അതേരീതിയിൽ ദൈവലായം ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമാണ്. ദൈവസാന്നിദ്ധ്യം ജീവിതത്തിൽകൂടി സാക്ഷിക്കുകയാണ് പൗരോഹിത്യസംഘത്തിന്റെ ദൗത്യം. എല്ലാ പ്രവർത്തനങ്ങളും, ആരാധനപോലെ ദൈവസാന്നിദ്ധ്യബോധത്തോടെ ചെയ്യുമ്പോഴാണ് സഭ ആത്മീയയാഗം കഴിക്കുന്ന വിശുദ്ധ പുരോഹിത വർഗ്ഗമായിത്തീരുന്നത്.

2. വാ. 9:10 പഴയനിയമത്തിൽ ഇസ്രായേലിനുണ്ടായിരുന്ന പദവിയായിരുന്നു രാജകീയ പുരോഹിത വർഗ്ഗം, എന്നത് ( പുറ. 19. 5-6) ആ പദവിയാണ് പുതിയ ഇസ്രായേലായ ക്രിസ്തീയ സഭക്ക് ലഭ്യമായത്.

വി. മാമോദീസായിൽ ക്രിസ്തുവിനോടുചേരുന്നയാൾ, രാജത്വവും, പൗരോഹിത്യവും പ്രാപിക്കുന്നു. (രാജകീയ പുരോഹിതവർഗ്ഗത്തിന്റെ തലവന്മാരേയാണ് കൗദിശികാ പൗരോഹിത്യത്തിലൂടെ വാഴിക്കുന്നത്.)

രാജകീയ പൗരോഹിത്യ വർഗ്ഗത്തെ ദൈവം വിളിച്ചിരിക്കുന്നത് ദൈവത്തെ സാക്ഷിക്കുന്ന സമൂഹമായി ലോകത്തിൽ ജീവിക്കുവാനാണ്. സഭ നന്മയിലും നീതിയിലും ജീവിക്കുമ്പോഴാണ് 'ബുദ്ധിയുള്ള ആരാധനയും' 'ദൈവത്തിനു പ്രസാദമുള്ള യാഗവും' സഭ അർപ്പിക്കുന്നത്. ( റോമ. 12. 1) നമ്മുടെ ഓരോ പ്രവൃത്തിയും ജീവനും വിശുദ്ധിയുമുള്ള യാഗമായിത്തീരുവാനുള്ള ഉപാധികളാണ് പ്രാർത്ഥനയും കൂദാശാനുഷ്ഠാനങ്ങളും.

പെന്തക്കോസ്തിക്കുശേഷം
ഒൻപതാം ഞായർ
(ആഗസ്റ്റ്. 2) ലൂക്കോ.14:7-11

കർത്താവും പരീശന്മാരും തമ്മിലുള്ള സംവാദത്തിന്റെ ഭാഗമാണ് ഈ വേദഭാഗം. മറ്റുള്ളവരുടെ ശ്രദ്ധയാകർഷിക്കുവാൻ ശ്രമം നടത്തുന്നവരെയാണ് യേശു വിമർശിക്കുന്നത്. ചുറ്റുമുള്ളവരെ വിസ്മരിച്ച് സ്വയത്തെ ഊതിവീർപ്പിക്കുവാൻ ശ്രമിക്കുന്ന പൊങ്ങച്ചക്കാർക്കെതിരേയാണ് താൻ ശബ്ദമുയർത്തിയത്.

സമൂഹത്തിന്റെ അംഗീകാരം ലഭിക്കുവാൻ എല്ലാവർക്കും ആഗ്രഹമുണ്ട്. അംഗീകാരം നേടുവാൻ പല മാർഗ്ഗങ്ങളും മനുഷ്യൻ തേടാറുണ്ട്. നാലുപേർ കൂടുന്നിടത്തൊക്കെ ഇത്തരം മാർഗ്ഗങ്ങൾ അവലംബിക്കുന്നവരെ കാണുവാൻ കഴിയും. അവാർഡു ദാനങ്ങളും, ജന്മദിനാഘോഷങ്ങളും, ജൂബിലിയും, തന്നത്താൻ ഉയർത്തുന്നതിന്റെ ഭാഗമായി ഇന്ന് ധാരാളമായി നടക്കുന്നുണ്ട്. അത്തരം പൊങ്ങച്ചമേളകൾ നടത്തുന്നവരും, അത്തരം മേളകളിൽ ആശംസാപ്രസംഗം നടത്തുന്നതിൽ സ്പെഷ്യലൈസ് ചെയ്തവരുമെല്ലാം പരീശന്മാരേക്കാൾ ഒട്ടും മോശമല്ല. ഇല്ലാത്ത ബിരുദം ഉണ്ടെന്നവകാശപ്പെടുന്നവരും, കപടപണ്ഡിതൻമാരും, സാധാരണക്കാരെ കബളിപ്പിക്കുകയാണ് ചെയ്യുന്നത്. ധാർമ്മികാധഃപതനത്തിന്റെ അടയാളമാണ് അല്പന്മാരുടെ തന്നെത്താനുള്ള ഉയർത്തൽ. തന്നെത്താൻ ഉയർത്തുന്നതിലൂടെ അവർ തന്നെത്താൻ താഴ്ത്തപ്പെടുന്നു. വിദ്യാവിഹീ

നൻമാരുടേയും, സാധാരണക്കാരുടേയും, ദൃഷ്ടിയിൽ മഹാന്മാരായി ചമയാമെങ്കിലും, ചിന്തിക്കുന്ന സമൂഹം അവരെ സഹതാപത്തോടെ വീക്ഷിക്കും. താമസം വിനാ ജനഹൃദയങ്ങളിൽനിന്ന് അവർ അപ്രത്യക്ഷരാകും.

സംസ്ക്കാരത്തിന്റേയും, ആത്മീയതയുടേയും ഏറ്റവും വലിയ ഭീഷണി കാപട്യമാണ്. അതിനെതിരെയാണ് കർത്താവ് ശബ്ദമുയർത്തിയത്. നാലാം നൂറ്റാണ്ടിൽ അത്തരം കാപട്യം സഭയിൽ തലുയർത്തിയപ്പോൾ സന്യാസ പ്രസ്ഥാനം അതിനു പ്രതിവിധിയായി രൂപം പ്രാപിച്ചു. ഇന്ന് പൊങ്ങച്ചത്തിനും കാപട്യത്തിനുമെതിരായി സംസാരിക്കുവാൻ നമുക്കു സാധിക്കുന്നുണ്ടോ.

**മറുരൂപപെരുനാളിനു ശേഷമുള്ള ഞായർ (ആഗസ്റ്റ്. 9)**
**(മത്തായി, 21: 28-32)**

കർത്താവിന്റെ ഏറ്റവും ചെറിയ ഉപമകളിൽ ഒന്നാണിത്. മഹാപുരോഹിതന്മാരും, മൂപ്പന്മാരുമായി, യെരുശലേം ദൈവാലയത്തിൽ വച്ച് കർത്താവ് നടത്തിയ സംഭാഷണത്തിന്റെ ഭാഗമാണിത്. അനുതാപത്തിന്റെ പ്രധാന്യമാണ് ഉപമയുടെ തുടക്കം. രണ്ടു മക്കളിൽ ഒന്നാമൻ, പിതാവിന്റെ കല്പനക്ക് നിഷേധാത്മകമായ മറുപടി പറഞ്ഞെങ്കിലും, പിന്നീട് അനുതപിച്ച് തന്നോട് ആവശ്യപ്പെട്ടകാര്യം ചെയ്യുന്നു. രണ്ടാമൻ കൽപ്പനക്ക് ഭവ്യതയോടെ മറുപടി പറഞ്ഞെങ്കിലും അത് അവഗണിച്ചു. കല്പന ലംഘിക്കുന്ന ചുങ്കക്കാരുടേയും, പാപികളുടേയും പ്രതിനിധിയാണ് ഒന്നാമൻ. ദൈവകൽപ്പനകളെപ്പറ്റി വിശദമായ അറിവുണ്ടായിട്ടും, അനുദിന ജീവിതത്തിൽ നീതിയും, വിനയവും ഇല്ലാതെ ജീവിക്കുന്ന യഹൂദപ്രമാണിമാരുടെ പ്രതിനിധിയാണ് രണ്ടാമൻ.

വേദപരിജ്ഞാനവും, വാചാലമായി പ്രസംഗിക്കുവാനുമുള്ള കഴിവും അല്ല ആത്മീയതയുടെ ലക്ഷണങ്ങൾ. ഈ കഴിവുകൾ പലപ്പോഴും സ്വയനീതീകരണത്തിലേക്കും, കാപട്യത്തിലേക്കും വഴിതെളിച്ചേക്കാം. പരീശന്റെയും ചുങ്കക്കാരന്റെയും ഉപമയുടെ പൊരുൾ ഇതാണ്. (ലൂക്കോ 18:9-14)

പരീശൻ പ്രാർത്ഥനയിൽ ഏറ്റുപറഞ്ഞ കാര്യങ്ങളെപ്പറ്റി അവിശ്വസിക്കേണ്ട ആവശ്യവുമില്ല. വിനയത്തോടെ ദൈവത്തോട് യാചിക്കേണ്ടതിനു പകരം, പരീശൻ സ്വയനീതീകരണം നടത്തി. എന്നാൽ ചുങ്കക്കാരന്റെ അനുതാപം ദൈവത്തിനു പ്രീതികരമായി.

ഇന്നത്തെ വേദഭാഗത്തിൽ, നിരുപാധികമായി ചുങ്കക്കാരെയും വേശ്യമാരെയും സ്വീകരിക്കുമെന്നല്ല പറയുന്നത്. യഥാർത്ഥ അനുതാപത്തിലൂടെ അവർക്ക് ദൈവരാജ്യം അവകാശമാക്കുമെന്നാണ് കർത്താവ് ചൂണ്ടിക്കാണിക്കുന്നത്. ആത്മീയ ജീവിതത്തിന്റെ അടിസ്ഥാനശിലയാണ് അനുതാപം. സ്വന്തം കുറവുകൾ കാണുവാനും ഏറ്റുപറയുവാനുമുള്ള കഴിവാണത്. പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തിന്റെ തെളിവാണ് അനുതാപം. ( യോഹ 16:8) ദൈവത്തിങ്കലേക്ക് തിരിയുന്നതിന്റെ മറുപടിയാണത്. .യോഹന്നാൻ സ്നാപകനും, കർത്താവും ശുശ്രൂഷ ആരംഭിച്ചത്. ദൈവരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവീൻ എന്ന ആഹ്വാനത്തോടെയാണ്.

അനുതാപത്തിന്റെ സന്ദേശം ഇന്ന് നാം കാര്യമായി എടുക്കുന്നുണ്ടോ, രണ്ടാമത്തെ മകന്റെ നിസംഗതയോടെയല്ലേ നാം സുവിശേഷവും, തിരുവെഴുത്തും വായിക്കുന്നത്

**വാങ്ങിപ്പിനു ശേഷം ഒന്നാം ഞായർ ആഗസ്റ്റ്. 16 :**
**(മാർക്കോസ്. 10: 35- 45)**

സെബദിമക്കളായ യാക്കോബും യോഹന്നാനും സ്വാർത്ഥത നിറഞ്ഞ ഒരു ആവശ്യം യേശുവിനെ അറിയിക്കുന്നു. (10 :37) . മത്തായിയുടെ സുവിശേഷത്തിൽ ഇതേ സംഭവം വിവരിക്കുമ്പോൾ, സെബദിമക്കളുടെ അമ്മ ( ശലോമി) ചോദിക്കുന്നതായിട്ടാണ് പറയുന്നത്. ( മത്താ. 20 : 20-28). യാക്കോബും യോഹന്നാനും ഇതര അപ്പൊസ്തലന്മാരേക്കാൾ അൽപ്പം സാമ്പത്തികശേഷി ഉള്ളവരായിരുന്നുവെന്ന് തോന്നുന്നു. അവരുടെ അപ്പന് സ്വന്തമായി വള്ളവും കൂലിക്കാരും ഉണ്ടായിരുന്നു. (മർക്കോസ് 1 : 19- 20), ഒരു പാരമ്പര്യമനുസരിച്ച് അവരുടെ അമ്മ ശലോമി, മറിയമിന്റെ ബന്ധുവായിരുന്നു. യേശുവിന് ഏറ്റവും പ്രീയപ്പെട്ട മൂന്നു ശിഷ്യന്മാരിൽപ്പെട്ടവരായിരുന്നു അവർ. അതിനാൽ യേശുവിന്റെ രാജ്യത്തിൽ അവർ പ്രധാന സ്ഥാനങ്ങൾ പ്രതീക്ഷിച്ചു. ആ ആവശ്യമാണ് യേശുവിന് അവർ നേരിട്ടറിയിച്ചത്. ഇടതും വലതും ഇരിക്കുക എന്നതുകൊണ്ട് മന്ത്രിമാരായി അധി

കാരസ്ഥാനങ്ങളിൽ വാഴുക എന്ന താണ് അവർ വിവക്ഷിച്ചത്. യേശുവിന്റെ ചോദ്യത്തിന്റെ (മാർക്കോ. 10 :38), അർത്ഥം മനസ്സിലായില്ലെങ്കിലും കഴിയും എന്ന മറുപടി അവർ നല്കി.

യേശു പാനം ചെയ്യുന്ന കാസാ തന്റെ കഷ്ടാനുഭവമാണ്. താൻ ഏൽക്കുന്ന മാമോദീസാകുരിശുമരണമാണ്. അതു മനസ്സിലാക്കാതെയാണു കഴിയും എന്ന് അവർ മറുപടി പറഞ്ഞത്. എന്നാൽ യാക്കോബ് ഈ പാനപാത്രം കുടിക്കുകയും സ്നാനം ഏല്ക്കുകയും ചെയ്തു. ഹേരോദാ രാജാവ് യഹൂദന്മാരെ പ്രീണിപ്പിക്കുവാൻ ക്രിസ്ത്യാനികളെ പീഢിപ്പിച്ചപ്പോൾ യാക്കോബിനെ വാൾക്കൊണ്ടു കൊന്നു. (അ. പ്ര. 12 : 2) ആദ്യത്തെ രക്തസാക്ഷികളുടെ കൂട്ടത്തിൽ യാക്കോബും ഉൾപ്പെട്ടു.

യേശുവിന്റെ മറുപടിയുടെ അർത്ഥം ( മാർക്കോ. 10 : 39 - 40), ദൈവരാജ്യത്തിന്റെ പേരിൽ ആർക്കും അതിന്നായി അവകാശവാദങ്ങൾ ഉന്നയിക്കാനാവില്ല. മനുഷ്യൻ ഉയർത്തുന്ന അവകാശവാദങ്ങൾ പരീശന്റെ പ്രാർത്ഥനക്കു സമമായിത്തീരും.

ശേഷം 10പേരും അതു കേട്ടിട്ട് യാക്കോബിനോടും യോഹന്നാനോടും നീരസപ്പെട്ടുതുടങ്ങി ( 10:41) സ്വാർത്ഥത ഭിന്നതക്ക് വഴി തെളിക്കുന്നു. ഞാൻ മാത്രം, എനിക്കു മാത്രം എന്നുള്ള ചിന്തയാണ് സഭയിലും, ഇടവകയിലും, വീടുകളിലും ഭിന്നത ഉണ്ടാക്കുന്നത്.

സ്വാർത്ഥത ഇല്ലാതായാലേ ദൈവരാജ്യം നമുക്ക് പ്രാപ്യമായിത്തീരുകയുള്ളു.

10 : 42- 45 നമുക്കു എന്തു കിട്ടും എന്നല്ല, എന്തുകൊടുപ്പാൻ സാധിക്കും എന്നുള്ള ചിന്തയാണ് ദൈവീകമായിട്ടുള്ളത്. ജീവിതത്തിന് അർത്ഥം നൽകുന്നത്. നാം എന്തെക്കെനേടി, എന്തൊക്കെ കെട്ടിപ്പടുത്തു എന്നതല്ല , മറ്റുള്ളവർക്ക് എന്തു കൊടുപ്പാൻ സാധിച്ചു എന്നുള്ളതാണ്. ●

# റോമിൽ നടന്ന ഏഷ്യൻ സുന്നഹദോസ്

ഫാ. ഡോ. കെ.എം. ജോർജ്ജ്

എക്യുമെനിക്കൽ ഡയറി

*(ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ പ്രതിനിധികളിലൊരാളായി, പ്രത്യേക ക്ഷണപ്രകാരം വത്തിക്കാനിൽ നടന്ന സുന്നഹദോസിൽ പങ്കെടുത്ത ഫാ. കെ.എം. ജോർജ്ജ് നൽകുന്ന വിവരണം)*

ജോൺപോൾ രണ്ടാമൻ മാർപ്പാപ്പാ ഈയിടെ വത്തിക്കാനിൽ വിളിച്ചുകൂട്ടിയ ഏഷ്യയിലെ കത്തോലിക്കാ മെത്രാന്മാരുടെ സുന്നഹദോസ് പല നിലകളിൽ പ്രാധാന്യമർഹിക്കുന്നു. 1998 ഏപ്രിൽ 19 മുതൽ ഒരു മാസത്തേക്ക് കൂടിയ ഈ പ്രത്യേക സമ്മേളനത്തിൽ ഏഷ്യയിലേയും പശ്ചിമേഷ്യയിലേയും കത്തോലിക്കാ ബിഷപ്പുമാരിൽ നിന്ന് പ്രത്യേകം തിരഞ്ഞെടുക്കപ്പെട്ട 188 മെത്രാന്മാരാണ് സംബന്ധിച്ചത്. ഇവരെ കൂടാതെ, സന്യാസസമൂഹങ്ങളുടെ തലവൻമാർ, വത്തിക്കാനിലെ വിവിധ വകുപ്പുകളുടെ അധ്യക്ഷന്മാർ, കർദ്ദിനാൾമാർ, ഇതര സഭകളുടെ പ്രതിനിധികൾ, ദൈവശാസ്ത്രവിദഗ്ദന്മാർ, ആത്മീയ നേതാക്കൾ തുടങ്ങിയവരും പങ്കെടുത്തിരുന്നു.

ഈ സുന്നഹദോസിന്റെ നടപടിക്രമങ്ങളും ഇവിടെ ചർച്ച ചെയ്യപ്പെട്ട വിഷയങ്ങളും എന്താണെന്ന് അറിയുന്നത് നമുക്ക് പ്രയോജനകരമായിരിക്കും.

രണ്ട് ലക്ഷ്യങ്ങളാണ് ഈ പ്രത്യേക സുന്നഹദോസിനുണ്ടായിരുന്നത്. ഒന്നാമതായി, എ.ഡി, രണ്ടായിരം വർഷം തികയുന്നതിന്റെ ജൂബിലി ലോകവ്യാപകമായി ആഘോഷിക്കുന്നതിനു വേണ്ടി സഭയെ ഒരുക്കി പുതുക്കുക. രണ്ടാമത്, മിഷനറി പ്രവർത്തനം നടത്താനുള്ള സംവിധാനങ്ങൾ ആവിഷ്ക്കരിക്കുക

ഈ വിഷയത്തിലേക്ക് കടക്കുന്നതിനു മുൻപ് സുന്നഹദോസിന്റെ പ്രവർത്തനത്തെക്കുറിച്ച് ചില കാര്യങ്ങൾ അറിയുന്നത് നന്നായിരിക്കും.

ഏപ്രിൽ 19 ഞായറാഴ്ച വത്തിക്കാനിലെ വി. പത്രോസിന്റെ കത്തീഡ്രലിൽ മാർപ്പാപ്പാ പ്രധാന കാർമ്മികത്വം വഹിച്ച സമൂഹബലിയോടെയാണ് സുന്നഹദോസ് ആരംഭിച്ചത്. സുന്നഹദോസ് അംഗങ്ങളായ മെത്രാന്മാരും മറ്റു വൈദികരും ചേർന്നുള്ള 250 പേരുടെ വൈദീകസംഘമാണ് സമൂഹബലി അർപ്പിച്ചത്. ഏഷ്യയിലെ വിവിധ സംസ്ക്കാരങ്ങളുടെ പ്രാതിനിധ്യം ലഭിക്കത്തക്കവിധം, ഇൻഡ്യ, ഇൻഡോനേഷ്യ, ഫിലിപ്പീൻസ്, തുടങ്ങിയ രാജ്യങ്ങളിൽ നിന്നുള്ള ഗായകസംഘങ്ങൾ മലയാളമുൾപ്പെടെയുള്ള ഭാഷകളിൽ ആരാധനാഗീതങ്ങൾ ആലപിച്ചു. ഇൻഡ്യയിൽ നിന്നുള്ള സ്ത്രീകളുടെ ഒരു സംഘം കുർബാനക്കിടയിൽ അൾത്താരക്കുമുമ്പിൽ ആരതി ഉഴിഞ്ഞതും മറ്റു ചില നൃത്തസംഘങ്ങൾ , ആരാധനാനൃത്തങ്ങൾ നടത്തിയതും മിക്കവർക്കും പുതുമയായിരുന്നു. പരമ്പരാഗതമായ ലത്തീൻ ആരാധനാക്രമത്തെ ഏഷ്യൻ സംസ്ക്കാരങ്ങൾക്കനുസൃതമായി പരിവർത്തനം ചെ.യ്യുന്നതിന്റെ ഭാഗമാണിത് എന്നായിരുന്നു വിശദീകരണം. ഇംഗ്ളീഷ്, ഫ്രഞ്ച്, ഇറ്റാലിയൻ, എന്നീ ഭാഷകളിൽ മാർപ്പാപ്പാ ചെയ്ത പ്രസംഗത്തിൽ മാർത്തോമാശ്ലീഹായുടെ ഏഷ്യയിലെ പ്രത്യേകിച്ച് ഇൻഡ്യയിലെ സുവിശേഷപ്രവർത്തനത്തെ എടുത്തു പറഞ്ഞു. , വിവിധ ഏഷ്യൻ രാജ്യങ്ങളിലെ കത്തോലിക്കാ സഭകൾ പുതിയൊരു സുവിശേഷവല്ക്കരണ ദൗത്യത്തിന് തയ്യാറാവണമെന്ന് ഉൽബോധിപ്പിച്ചു. (സുന്നഹദോസിന്റെ അവസാനം മെയ് 15-ാം തീയതിയും ഇതു പോലെയുള്ള സമൂഹബലി നടത്തി.)

‘‘സഹോദരപ്രതിനിധി’’കളായി ഞങ്ങൾ നാലു പേരാണ് സുന്നഹദോസിൽ സംബന്ധിച്ചത്. ഏഷ്യൻ സഭാ കൗൺസിലിന്റെ പ്രതിനിധികളായി റവ. ഡേവിഡ് ഗിൽ (ആസ്ത്രേലിയ) റവ. ടീനാലുമൻറ്റുറ്റു (ഇൻഡോനേഷ്യ), ഈ ലേഖകൻ മധ്യപൗരസ്ത്യ (പശ്ചിമേഷ്യ) സഭാ കൗൺസിലിന്റെ പ്രതിനിധിയായി ആർച്ച് മാൻഡ്രൈറ്റ് സർക്കീസിയാൻ . അതിഥികളെന്ന നിലയിൽ ഞങ്ങൾക്ക് സുന്നഹദോസിൽ പ്രത്യേകമായ സ്ഥാനം ലഭിച്ചു.

വത്തിക്കാൻ കത്തീഡ്രലിന്റെ ഒരു വശത്തായി ആംഫി തീയേറ്റർ മാതൃകയിൽ നിർമ്മിച്ചിരിക്കുന്ന പ്രത്യേകം അസംബ്ളി ഹാളിലാണ് സുന്നഹദോസിന്റെ സമ്മേളനങ്ങൾ. മെത്രാന്മാർക്ക് അവരവരുടെ കസേരകളിൽ ഇരുന്നുകൊണ്ടു തന്നെ സംസാരിക്കത്തക്കവിധം മൈക്കും വിവിധ ഭാഷകളിൽ തർജ്ജിമകേൾക്കാനുള്ള സജ്ജീകരണവുമുണ്ട്.



റോമൻ കത്തോലിക്കാ സഭയുടെ ഏഷ്യൻ സുന്നഹദോസിൽ സഹോദര സഭാ പ്രതിനിധിയായി സംബന്ധിച്ച വൈദികസെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ.എം. ജോർജ് പ്രസംഗിക്കുന്നു.അധ്യക്ഷനായ മാർപാപ്പാ ജോൺ പോൾ രണ്ടാമൻ, സുന്നഹദോസ് ജനറൽ സെക്രട്ടറി കർദിനാൾ സ്ക്കോട്ട്, യോഗനടപടികൾ നിയന്ത്രിക്കാൻ നിയുക്തരായ കർദിനാള്മാർ എന്നിവരെ കാണാം.

എല്ലാ പ്ലീനറി സമ്മേളനത്തിലും, രാവിലെയും വൈകിട്ടും മാർപ്പാപ്പാ തന്നെ ആദ്ധ്യക്ഷം വഹിച്ചു. പക്ഷേ നടപടികൾ നേരിട്ട് ഒരിക്കലും അദ്ദേഹം നിയന്ത്രിക്കുകയോ ചർച്ചകളിൽ സംസാരിക്കുകയോ ഇല്ല. പ്രത്യേകം നിയമിക്കപ്പെട്ട മൂന്നു കർദ്ദിനാളന്മാർ മാർപ്പാപ്പയുടെ ഇരുവശവുമിരുന്ന് മാറിമാറി നടപടികൾ നിയന്ത്രിക്കുന്നു.

ഓരോ സമ്മേളന പദവും ആരംഭിക്കുന്നതും അവസാനിക്കുന്നതും മാർപ്പാപ്പാ നേതൃത്വം കൊടുക്കുന്ന പ്രാർത്ഥനയോടെയാണ്. ലത്തീനിൽ തയ്യാറാക്കിയ പ്രാർത്ഥനകൾ സിനഡിന്റെ ഓരോ ദിവസത്തിനും വേണ്ടി പ്രത്യേകമുള്ളതാണ്. രാവിലെ ഒൻപതുമണിക്കു ആരംഭിക്കുന്ന പ്രാർത്ഥന ലത്തീൻ ക്രമമനുസരിച്ചുള്ള മൂന്നാം മണി നമസ്ക്കാരമാണ്. അതിന്റെ ഭാഗമായി വേദപുസ്തകം ആഘോഷമായി സുന്നഹദോസിലേക്കു കൊണ്ടുവരികയും ആദ്ധ്യക്ഷവേദിയിലിരിക്കുന്നഒരു കർദ്ദിനാൾ പ്രസക്തമായ ഒരു ഭാഗം വായിക്കുന്നു. അതേ തുടർന്ന് മുൻകൂട്ടി നിശ്ചയിച്ച ഒരു ബിഷപ്പ് എട്ട് മിനിട്ട് ധ്യാനപ്രസംഗം നടത്തുന്നു. പരിശുദ്ധ കന്യകാമറിയമിനോടുള്ള ജോൺപോൾ മാർപ്പാപ്പയുടെ ഭക്തിപ്രസിദ്ധമാണ്. വിശുദ്ധ കന്യകയോടുള്ള മാദ്ധ്യസ്ഥത കൂടാതെ ഒരു പ്രാർത്ഥനയും പ്രസംഗവും അദ്ദേഹം നടത്തുകയില്ല.

ഓരോ സമ്മേളനപദവും അവസാനിക്കുമ്പോൾ മാർപ്പാപ്പാ വ്യക്തിപരമായ ചില നിരീക്ഷണങ്ങൾ നടത്തുകയും പലപ്പോഴും ഫലിതങ്ങൾ പറയുകയും ചെയ്യും. പക്ഷേ അവയൊന്നും സുന്നഹദോസിന്റെ രേഖകളിൽ വരുകയില്ല. കുറെ സമയം സുന്നഹദോസിൽ പങ്കെടുക്കുന്നവരോട് ലോഹ്യം പറയാനും സമയം കണ്ടെത്തുന്നു.

ആദ്യത്തെ രണ്ടു ദിവസങ്ങൾ തുടരെത്തുടരെ മെത്രാന്മാരുടെ പ്രസംഗങ്ങൾ കേട്ടുകൊണ്ട് മൗനമായിരുന്ന മാർപ്പാപ്പാ രണ്ടാം ദിവസത്തിന്റെ അവസാനം ഇംഗ്ളീഷിൽ പറഞ്ഞു. ‘‘നിങ്ങളെല്ലാം ഇങ്ങനെ പ്രസംഗിച്ചു പ്രസംഗിച്ചുകൊണ്ടിരിക്കും. പാപ്പാമാത്രം ചിന്തിച്ചുകൊണ്ടിരിക്കും.’’ അദ്ദേഹത്തിന്റെ നർമ്മം കലർന്ന വാക്കുകൾ കേട്ട് എല്ലാവരും ചിരിക്കുകയും കൈയ്യടിക്കുകയും ചെയ്തെങ്കിലും, ഇത് അൽപം കടന്ന തമാശയാണല്ലോ എന്ന് സുന്നഹദോസിന്റെ ഒരു മാസത്തെ സമ്മേളനത്തിന്റെ അവസാനത്തെ ദിവസം അദ്ദേഹം പതിവുപോലെ പ്രാർത്ഥനക്കുശേഷം പറഞ്ഞു. ‘‘സുന്നഹദോസ് തുടങ്ങിയപ്പോൾ ഞാൻ പറഞ്ഞു. നിങ്ങളെല്ലാം പ്രസംഗിച്ചുകൊണ്ടിരിക്കും, പാപ്പാമാത്രം ചിന്തിച്ചുകൊണ്ടിരിക്കുമെന്ന് എന്നാൻ ഇപ്പോൾ എന്റെ അഭിപ്രായം മാറി, ഞാൻ പറയുന്നു നിങ്ങളെല്ലാവരും ശരിക്ക് ചിന്തിക്കുകയായിരുന്നു’’. ഇത് ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ ബുദ്ധിസാമർത്ഥ്യത്തിന്റേയും നേതൃത്വശേഷിയുടേയും അടയാളമായിക്കരുതാം. ഒറ്റ വാചകത്തിൽ, സുന്നഹദോസിനെ വിലയിരുത്തുകയും സഹോദര മെത്രാന്മാരെ അഭിനന്ദിക്കുകയും അക്കൂടെ ഒരുമാസം മുൻപ് തനിക്ക് പറ്റിയ ചെറിയൊരബദ്ധം തിരുത്തുകയും ചെയ്തു.

ഓരോ മെത്രാനും അഭിപ്രായപ്രസംഗം നടത്താൻ എട്ടു മിനിട്ടാണ് നൽകിയിരിക്കുന്നത്. പ്രസംഗം തുടങ്ങുമ്പോൾ, വേദിക്കു മുകളിലുള്ള ഇലക്ട്രോണിക്ക് ബോർഡിൽ സമയം രേഖപ്പെടുത്തി തുടങ്ങുന്നു. അവസാനത്തെ മൂന്നു മിനിട്ടായാൽ ഓരോ മിനിട്ടിനും ചെറിയ മണി(6-ാം

ശേഷം 10-ാം പേജിൽ

# ആറാം മാർത്തോമായുടെ ( കാലെത്തെഴുതിയ) മലങ്കര സുറിയാനി സഭാ ചരിത്രം ( തുടർച്ച)

സഭാ ചരിത്രം

.... എന്നാൽ മശിഹാകാലം 345 ൽ ക്നായിത്തൊമ്മൻ മലയാളത്തിൽ വന്നകാലം മുതൽ 825 -ാം കാലത്തിനിടയിൽ 480 ആണ്ടുപരദേശത്തുനിന്നു മേൽപ്പട്ടക്കാരു വന്നു മലയാളത്തിലുള്ള അർക്കദുയാക്കോനു മുക്ഷരത്വവും കൊടുത്തു കാർയ്യങ്ങൾ നടത്തിവന്നു. കർത്താവിന്റെ കാലം 825 ൽ കൊല്ലം ഒന്നിൽ മാർ ചാവോറും മാർ അഫ്രോത്തും ഇങ്ങനെ രണ്ടു അപ്പസ്തോപ്പൻമാരും സവറീശുയെന്നു പേരുള്ള കച്ചവടക്കാരന്റെ കൂടെ വന്നു. മിശിഹാകാലം 905 ൽ കൊല്ലം 80-ൽ മാർ ദനഹായെന്നു പോരുള്ള മെത്രാൻ വന്നു. അയാളുടെ കൂടെ റാമ്പാൻ എന്നും യൗനൻ എന്നും മാറാവൻ എന്നും ഇങ്ങനെ നാലുപേരും മലയാളത്തു വന്നു. യൗനാൻ എന്ന ആള് ഉതയംപേരൂർ പള്ളിയിൽ അടങ്ങി. റാമ്പാൻ എന്ന് ആൾ നിരണത്തു പള്ളി ഇടവകയിൽ ചെന്നിത്തലമുറിയിൽ തെക്കേവീട്ടിൽ കുരുവിള എന്നവന്റെ വീട്ടിൽ അടങ്ങി. ദെനഹാ എന്ന ആൾ കോട്ടക്കുപുറത്തു കോടശ്ശേരിനാട്ടിൽ കണ്ണൻ കുളമെന്ന മാപ്പിളയുടെ വീട്ടിൽ അടങ്ങി. മാറാവാൻ എന്ന ആൾ തേവലക്കര പള്ളിയിൽ അടങ്ങി. ഇദ്ദേഹത്തിന്റെ കാര്യം പിന്നാലെ പറയും.

മിശിഹാകാലം 988 -ൽ കൊല്ലം 163-ൽ മാർ യോഹന്നാൻ മെത്രാപോലീത്താ വന്നു. മിശിഹാകാലം 1056 ചെന്ന കൊല്ലം 231-ൽ മാർത്തോമ്മൻ മെത്രാൻ വന്നു. മിശിഹാകാലം 1122 ചെന്നകൊല്ലം 297-ൽ മാർ യാക്കോബുമെത്രാൻ വന്നു. മിശിഹാകാലം 1221-ൽ ചെന്ന കല്ലം 396 -ൽ മാർയൗസേപ്പുമെത്രാൻ വന്നു. മിശിഹാകാലം 1285 -ൽ ചെന്നകൊല്ലം 460-ൽ മാർ ദാവീശുമെത്രാപോലീത്താ വന്നു. മിശിഹാകാലം 1407 - ചെന്ന കൊല്ലം 582 -ൽ മാർയാബാലാഹോ മെത്രാൻ വന്നു. മിശിഹാകാലം 1342-ൽ ചെന്നകൊല്ലം 516-ൽ പുതുവൈയ്പുണ്ടായി. കൊച്ചിയോടു കൊടുങ്ങല്ലൂരു ഇടയിലുള്ള വൈയ്പുനാടു. മിശിഹാകാലം 1508 ചെന്നകൊല്ലം 683-ൽ പറംകി കൊച്ചിയിൽ വന്നു.155-മാണ്ടു വാണു 691-ൽ കൊച്ചിയിൽ കോട്ട ഇട്ടു. മിശിഹാകാലം 1415 ചെന്നകാലം 590 ൽ പരദേശങ്ങളിൽ പൊസ്തകം അച്ചടിച്ചുതുടങ്ങി. മിശിഹാകാലം 1737- ചെന്നകൊല്ലം 612-ൽ പരദേശങ്ങളിൽ വെടിമരുന്നും ഉണ്ടായി. മിശിഹാകാലം 1514 ചെന്ന കൊല്ലം 689-ൽ കൊടുങ്ങല്ലൂർ മാഹാതേവർപട്ടണം അഴിഞ്ഞു. മിശിഹാകാലം 1545 ചെന്ന കൊല്ലം 720ൽ മാർ അബ്രഹാം മെത്രാൻ വന്നു. അയാളെ പറങ്കികൾ സ്വാധീനമാക്കി റോമ്മാക്കയച്ചു. പാപ്പായുടെ പ്രമാണത്താലെ വീണ്ടും മലയാളത്തു വന്നു.

അക്കാലത്തിൽ മലംകരെ വാഴുന്ന ഗീവറുഗീസു അർക്കദയാക്കോനത്രെ ആകുന്നു. മിശിഹാകാലം 1552 ചെന്ന കൊല്ലം 727-ൽ പുകയില മലയാളത്തു വന്നു. മിശിഹാകാലം 1598- ചെന്ന കൊല്ലം 773-ൽ അല്ലേശു പറങ്കിമെത്രാൻ ( മെനേസിസ്) വന്നു. ഈ മെത്രാൻ കൊച്ചിയിലെ രാജാവിനെ സ്വാധീനമാക്കി മലയാളത്തിൽ വേദസ്തലവനായിരിക്കുന്ന ഗീവറുഗീസു അർക്കദയാക്കേനെയും അനുസരിപ്പിച്ചു 774 മാണ്ടു മിഥുനമാസം 14ന് ഉതിയൻപേരൂർ സുനെസോതെന്നു പേരുവിളിച്ചു മലയാളത്തിലുള്ള പള്ളിക്കാരെ ഒക്കെയും ഉതിയൻ പേരൂർ കൂട്ടി സുറിയാനി മർയ്യാദകളൊക്കെയും നീക്കി പറംകിമർയ്യാദ നടത്തുകയും ചെയ്തു. തിരുവിതാം കോട്ടുകാരും, ചാട്ടുക്കുളങ്ങരക്കാരും ( കുന്നംകുളം) കൂടിയില്ല. മർയ്യാദകളും ക്രമങ്ങളും മാറ്റിയതിന്റെ ശേഷം അവിടെ കൂടിയ കത്തങ്ങൾ പാതകഞ്ചകവും ഉടൽകലചവും വിപരീതധാരണയായി പിരിയുകയും ചെയ്തു. അന്നത്തെ കൂട്ടത്തിൽ പ്രമാണികൾ അല്ലേശുമെത്രാനും ബുദ്ധിക്കാരൻ പ്രൻസിനേക്കാസു പാതിരിയും അന്ത്രോസ്ക്കാ എന്ന പാതിരിയും പള്ളുരുത്തിൽ യാക്കോപാതിരിയും ഗീവറുഗീസു അർക്കശുയാക്കോനും അത്രേയാകുന്നു. ഇങ്ങനെ ചെല്ലുമ്പോൾ മിശിഹാകാലം 1604 ചെന്ന കൊല്ലം 779 -ൽ ഗീവറുഗീസു അർക്കശുയാക്കോൻ കാലം ചെയ്തു. (തുടരും)

8-ാം ചരമവാർഷികം
26-7- 1998



**Rev. Fr. T.S. Thomas**
**Thengumthottathil, Ranni**

*Inserted by*
*Sorrowing Family*

പോജിൽ നിന്നും തുടർച്ച.) ശബ്ദം മുഴങ്ങുന്നു. 9 മിനിട്ടാകുമ്പോൾ മൈക്കിന്റെ ബന്ധം താനേ മുറിയുന്നു. അടുത്തയാളിന്റെ പേരു വിളിക്കയായി. എത്ര ഉന്നതസ്ഥാനീയരായ കർദ്ദിനാളിനും ആർച്ചുബിഷപ്പിനും ഈ നിയമം ബാധകമായിരുന്നു. (പ്രസംഗവും അതിന്റെ ഒരു പേജു ചുരുക്കവും 24 മണിക്കൂർ മുൻപുതന്നെ സുന്നഹദോസ് ജനറൽ സെക്രട്ടറിയുടെ ഓഫീസിൽ ഏല്പ്പിച്ചിരിക്കണം, എന്നാൽ സഹോദര സഭാ പ്രതിനിധികളായ ഞങ്ങൾക്ക് നാലു പേർക്കും സമയം പരിമിതപ്പെടുത്തിയിരുന്നില്ല. മാത്രമല്ലാ ഞങ്ങൾക്ക് പാപ്പാ ഇരിയ്ക്കുന്ന അധ്യക്ഷവേദിയിൽ ഇരിപ്പിടം നൽകുകയും അവിടെയിരുന്ന് പ്രസംഗിക്കുവാൻ ക്ഷണിക്കുകയും ചെയ്തു. പ്രസംഗത്തിനുശേഷം പാപ്പാ ഞങ്ങളെ പ്രത്യേകം വിളിച്ച് ആശംസകൾ നൽകി. പ. ബാവാ തിരുമേനിയുടെ ആശംസകൾ നേരിട്ട് ഞാൻ മാർപാപ്പായെ അറിയിച്ചു.

ഏതാണ്ട് മൂന്നു വർഷങ്ങൾക്ക് മുൻപ് എല്ലാ മെത്രാൻമാർക്കും ബന്ധപ്പെട്ട സ്ഥാപനങ്ങൾക്കും റോമിൽ നിന്ന് അയച്ചുകൊടുത്ത ഒരുചോദ്യാവലിയെ അടിസ്ഥാനമാക്കി തയ്യാറാക്കിയ ഒരു രേഖ-വർക്ക് ബുക്ക് ( Instrumentum Laboris)- എല്ലാവർക്കും ലഭിച്ചിരുന്നു. സുന്നഹദോസിൽ ചർച്ച ചെയ്യേണ്ട സകല വിഷയങ്ങളും അതിൽ വിവരിച്ചിരുന്നു. ഈ പുസ്തകത്തിലെ വിഷയങ്ങളെ അടിസ്ഥാനമാക്കിയാണ് മെത്രാന്മാർ പ്രസംഗിക്കേണ്ടിയിരുന്നത്. ( സഹോദര പ്രതിനിധികളായ ഞങ്ങൾ നാലുപേരും അതിലെ വിഷയങ്ങളെ പരാമർശിച്ചെങ്കിലും അതിൽമാത്രം ഒതുങ്ങിയല്ല പ്രസംഗിച്ചത്) ആരുടേയും പ്രസംഗം കാടുകയറാതെ വ്യക്തമായ വിഷയത്തിൽ ഒതുങ്ങി നിൽക്കാൻ പുസ്തകം സഹായിച്ചു.

ഏഷ്യയിലെ മെത്രാന്മാരുടെ കൂടെ മദ്ധ്യപൗരസ്ത്യ ദേശങ്ങളിലെ ( പശ്ചിമേഷ്യയിലെ) ബിഷപ്പുമാരുമുണ്ടായിരുന്നു. അവർ മിക്കവാറും എല്ലാവരും തന്നെ വിവിധ ഓർത്തഡോക്സ് സഭകളിൽ നിന്നുമുള്ള ''റീത്ത്'' കാരാണ്. കത്തോലിക്കാ സഭയിൽ ചേർന്നിരിക്കുന്ന മൂന്ന് അന്തോഖ്യൻ സഭകളുണ്ട്. (റീത്ത് സഭകൾ) ഇവർക്ക് മൂന്നു കൂട്ടർക്കും അന്ത്യോഖ്യാപാത്രിയർക്കീസന്മാരുണ്ട്. അന്ത്യോഖ്യൻ മൽക്കൈറ്റ്, അന്ത്യോഖ്യൻ സുറിയാനിക്കാർ, അന്ത്യോഖ്യൻ മാറോനീക്കാ എന്നീ വിഭാഗങ്ങളുടെ മൂന്നു പാത്രിയർക്കീസുമാരും സുന്നഹദോസിൽ സംബന്ധിച്ചു. ( ആകെ അഞ്ച് പേരാണ് അന്ത്യോഖ്യാ പാത്രിയർക്കീസ് സ്ഥാനം അവകാശപ്പെടുന്നത്. മുകളിൽ പറഞ്ഞ മൂന്നു പേരേ കൂടാതെ, ഗ്രീക്ക് ഓർത്തഡോക്സ്, നമ്മുടെ പാരമ്പര്യത്തിലുള്ള സിറിയൻ ഓർത്തഡോക്സ് എന്നീ സഭകളുടെ പാത്രിയർക്കീസന്മാർ ) ഇവരിൽ സഭയുടെ അംഗബലം കൊണ്ടും മറ്റ് കാര്യങ്ങൾക്കൊണ്ടും ഓർത്തഡോക്സ് ഭാഗത്ത് പ്രാമുഖ്യമുള്ളത് ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസ് ഇഗ്നാത്തിയോസ് ഹസിമിനും കത്തോലിക്കാ ഭാഗത്ത് മാറോനായ കത്തോലിക്കാ പാത്രിയർക്കീസ് സ്ഫെയിറിനുമാണ് ഈ അഞ്ചു പാത്രിയർക്കീസന്മാരെയും ഈ യാത്രയിൽ കാണുന്നതിനു അവസരം ലഭിച്ചു. മൂന്നുപേരെ റോമിലെ സുന്നഹദോസിൽ വെച്ചും ഇക്കാര്യം പിന്നാലെ എഴുതുന്നതാണ്.) മറ്റ് ലത്തീൻ ബിഷപ്പന്മാരെപ്പോലെ അവരും മാർപ്പാപ്പായുടെ കൈമുത്തുകയും അദ്ദേഹത്തിന്റെ കീഴ്സ്ഥാനികളായി കഴിയുകയും ചെയ്യുന്നു. അവരിൽ പലരും തങ്ങളുടെ പൗരസ്ത്യ പാരമ്പര്യത്തെക്കുറിച്ച് ഇടയ്ക്കൊക്കെ ഗൃഹാതുരത്വത്തോടെ പറയാറുണ്ടെങ്കിലും ലത്തീൻ പാരമ്പര്യത്തിന് വിധേയമായിട്ടല്ലാതെ, ഒരു പൗരസ്ത്യ പാരമ്പര്യത്തേയും റോമാസഭ അംഗീകരിക്കയില്ലെന്ന് വ്യക്തമാണ്. അതിനെതിരെ പൗരസ്ത്യ കത്തോലിക്കാസഭാകളിലെ വൈദികർക്കും മെത്രാന്മാർക്കും പ്രതിഷേധം ഉണ്ടെങ്കിലും റോമാസഭയുടെ അതികർശനമായ അച്ചടക്കത്തിൽ അവ അമർന്നു പോവുകയാണ്.(തുടരും) ❑

**കത്തോലിക്കാ സഭയിൽ ചേർന്നിരിക്കുന്ന മൂന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ്മാർക്കും ആലങ്കാരികമായ സ്ഥാനമേ ലത്തീൻ സഭയിൽ ഉള്ളു.**

# THE RELEVANCE OF WORSHIP IN THE MODERN WORLD

Dn. George T.

## INTRODUCTION

Does modern man need to worship? Is it not a waste of time and energy? Why should the faithful loiter inside the four walls of a church? Why do they not utilise their powers on any other creative activity? These are some of the relevant questions raised by many rationalists and atheists. Through this article, I do not wish to delve deep into the theological aspects of the topic but would like to share some scattered thoughts that come to my mind and that too in a secular perspective and here I am mainly dealing with the significance and benefits of one aspect of worship - Music.

### *1. The Aim of Religion :*

The term `Religion'. derived from the Latin word 'Reliere'. Itself means, that which binds people again to God or holds people together. According to arnold Toynbee, "Religion is not just a matter of study, it is something that has to be experienced and to be lived."

The ultimate aim of all religions is the salvation and transformation of the whole world. It aims at the transition of the chaotic world to the orderly world. If our aim is to bring salvation for the whole world from the pathetic plight of the present day, we have to bring, everything together. If I borrow the words of metropolitan Dr. Paulose Mar Gregorious, "If salvation means anything, it must be the re-uniting of divided mankind. I believe that the best means for achieving this goal is worship".

What is Worship? Prayer and what for?

Today the word, 'worship' is almost synonyomous with prayer, music and songs that are expressions of a person's relationship with God and with his fellow - beings. Worship is a symbol of love and co-existence. Worship, also called religious ceremony and festivity, is a part of human culture. Can anyone guess of a world without the chiming of the church - bell, whistling of the templeconch and the Vanku in mosques both at dawn and dusk? No, never. From time immemorial, worship has been the part and parcel of human life.

In the words of Gandhiji, "prayer is the food of the soul. It is the broom to sweep away all dirts from the mind." We need mundane food for our physical growth .Like wise, we need heavenly food (prayer) for our spiritual growth. The food articles when taken in and are digested, we assimilate or absorb the energy that we are lacking or deprived of. The same thing is what happens in worship. The intake of water cleanses the physical body. so also the listening to mantras cleanses our soul. It activates our nervous system. prayer helps us to develop selfcofidence, Will power, power of concentration and imagination. Prayer comes out of our love, respect, and gratitude towards God and our concern for the welfare of our fellowbeing. Prayer is not merely a labial gymnastics. But it is the desire of the heart of a person which is expressed in his own words and in the language with which he is most familiar.

### *Purpose of Christian Worship:*

Christian worship, saturated with music, plays a vital role in realising the dream of ecumenism. The Christian worship, it being focussed on a centre which is the one Triune God and emphasises on the harmony of the congregational singing, creates in everybody a sense of oneness and it automatically helps all to be united and makes everyone proximate to the perfection of God. The ultimate aim of Christ's incarnation was to bring about unification, perfection and pacification of the whole world (st. John 17:21 cf, St. Mathew 5: 48, St. John 14:27, 20: 21) which the present world is longing for. This is possible only with Unity. The salvific work and the manifestation of God is fullfilled in worship. The felicity of divine presence can be imbibed through worship. Wher is the presence of God, there is heaven. Through worship, the church foretastes the heavenly bliss. In Christian worship, we are reliving with christ who lived and acted some 2,000 years ago in history and had revealed God through his life. That means, we are going back to the past and fetching that which happend in the past to the present and then passing through the present reaching up to the future enjoying all the outcome of the three ages. Thus in worship, we are really transported to a blissful experience which is a mystery and hence is inexplicable in human words. In worship, when the events of Jesus, incarnation are being remembered, we are re-presenting those events. It is not mearly a commemoration of what Jesus did while he was here but it is the extension of His incarnation.

### *What is Music? And What is The Role of Music in Worship?*

Music is the embodiment of God. (Ref. 1Kg 19:11 cf) and is the language of angels. Music which is a main factor in the worship plays a definite role in the edification, unification, and sustaining of the whole creation. The whole Universe has been designed and has been functioning in such a way as that in the case of an Orchestra. Everything in the Universe has got an innate potential power inherited

from the supreme being and is vibrating and is in motion in accordance with the innate principle in Nature ( psalms 148:5,6 Sirach 17.3 ), All Sentient and vibrating bodies produce some sort of spontaneous sound which when in harmony creates a music, which is called 'Music of Nature'. All the moving particles in this Universe are moving with regular and systematic timing and that is why the Universe still exists intact. I believe that the deadly diseases and natural calamities are mainly due to the irregularities of "Talam" or rhythm and the disorder of all the vibrating bodies and evermoving particles ( both organic and inorganic) in the nature. Man stumbles only when there is an interruption in the rhythm of this walking. An aberration happens in One's life, when he intends to side-trac himself from the actual way of life. Music of the Organic world has its roots in the music of the physical Universe. Here, we see the relevance, of the basic principle of the universe that the construction of even a tiny particle of this physical plane resembles to the basic structure of the Universe. Likewise, the source of the music of the living world springs up from the eternal music which is inherent in the everexpanding Universe.

The music of the livingbeing got bifurcated from the music of the cosmos when the life in a living being began to exist as a separate entity from the main stream. The music in a human being begins at a time when life originates in the womb of a mother ie. when the heart of a baby begins to beat rhythmically. The rhythm of the heart - beats in both mother and child remains synchronistic even after the estrangement. Hence we can say that, one is said to be dead, when his heart fails to beat or when its rhythm stops. In worship, this bifurcated music merges again with the parent music and becomes a single reality.

***How does Music Influence the World?:***

The basic factor of Music is Talam ( rhythm), Laya (Harmony) and Sruthi ( Orderliness). By the effect of music in worship, each individual soul becomes rhythmic, harmonious and streamlined according to the soul of the supreme being which controls the whole Universe. In other words, this particular micro music (human music) is tuned to the macro music (nature music) that prevades in the whole Universe. When the music of man permeates into the world; it synchronises with the cosmic music and both become one and it draws man into a realm of order and tranquility. Thus disorder becomes order.

By the constant participation in the worship, one gets the power of creativity and healing and this power can be used for sustaining the living world.

The power and the miraculous activities of the Sages in the world throw a flood of light into this fact. The Sages always lived according to the tune of the music of nature, by means of Mantras (Incantations). Likewise, when a worshipping congregation is assembled in a church and when they start singing together oriented towards the altar, there produces a dynamic massive vibrations. These vibrations beget sound waves which flow out from the inner core of each individual, splash at the altar and it gets concentrated there and a particular energy is produced and it vitalizes the space around and rebounds to each one of them by radiating also to the surroundings with an amplified power which has tremendous effects on all things that are exposed to it. It is like the principle of the production of magnetic fields, when an electric current is allowed to pass through a coil around in iron bar, and getting the iron bar magnetised. Here comes the relevance of pilgrim centres. It is by this principle, that the pilgrims going for a pilgrimage come back with an apparent charisma, rejuvenation, contentment, relief and lustre on their faces.

***Power of Music:***

Music has a dynamic power of creation . It has the power to create something new and it can heal the illnesses and can make changes in nature and can subside the turbulances in the nature. (Ref: II Chronicles 5:12 I Samuel 16.23, Ps 33:6, Exekiel 37: 7 -8 ). Moreover, it has the power to destroy anything (ref. Joshua 6:20). We read in the Book of Genesis 1:3, that in the begining of creation, when God said, "Let there be light, and there was light". This very word of God packed with faith, had not only the power to create the 'light' but had the power to create even this whole Universe from exnihilo (out of nothing) (Ref: 1Kg 19: 12. According to the Stoic philosophy, the Logos impregnates the world from within, with its order and rhythm. The Bible verse Jeremiah 10:12 also agrees with this. "But God made the earth by his power; he founded the world by his wisdom and and stretched out the heavens by his understanding". Hence the origin of music can be traced back to the very inception of time and the evolving of the creation. According to Indian philosophy, creation is possible when Thought, Word and Action coincide. So also in worship, these three factors viz. Meditation (Thought) chanting of hymns and prayers (Word) and performing of rituals (Action) when combined together, can undoubtedly create new things. The ultimate aim of music is communication. Through Music, man begins to know of himself and the growth of his total personality is possible through it. Eg: Certain Ragas (Tunes) and Tala ( rhythm) produce Bhava (mood) in man. The Bhava in turn produces Rasa. Rasa finally creates in man emotions such as Anger, Sorrows, Rapture, sexuaal urge, etc. Modern psychologists say that Music has the power to alleviate mental tension in a person. So if worship is performed scientifically and with fidelity, it helps man to get his tensions relieved in his daily life and it creates in him exhilaration and hope of life. It is proved beyond doubt that many physical ailments are caused by mental problems. So, music in a way is useful in the treatment of even physical diseases. So we can say that music has tremendous influence on

both mind and body. Good songs transform the character of a person and bad songs distort it. It helps man to acclimatize with his surroundings and to identify himself with his life situation. Gandhiji was of the view that unless and until we identify ourselves with the whole mankind, we cannot lead a pure religious life which is inevitable for the healthy progress of the society.

It is a scientific fact that music can expedite the growing process of the plants and trees. Moreover, the scientific researches state that music can even enhance the productivity of yielding plants and trees. Hence we can say that worship enriched with music happens to be an elixir for the growth of nature and it directly or indirectly plays a vital role in the agricultural food production and thus supports each Country's economy all over the world. Music gives ecstasy not only to the person who sings but it creates peace of mind to those who listen to it. St. Neilos the ascetic says that psalmody put the passion to sleep and stills the intemperance of the body. St. John of the Ladder says, "Suitable psalmody extinguishes anger. "A real worshipper can never be cruel and selfish but will always be loving, enterprising, grateful, service-minded and disciplined. The musical harmony in worship creates among the worshippers consensus of attitude and makes them Single-minded.

Music, being a universal language, transcends all types of barriers like differentiation in language, region, religion, caste, colours, creed etc. etc. Indeed, it creates a sense of fraternity, equality, freedom, among the heterogenous people in the world. The all- inclusive feature of music removes all kinds of parochialism and communalism and it makes each individual broad- minded so as to live in amity and friendship. And hence it is a need of the hour.

***Role of Religious rites and rituals in Human Life:***

In Indian thinking, human beings are formed out of the five basic elements, ( Air, water, ether, fire and earth) in different combinations and permutations. Or in other words it is the combination of the chemical compounds. And due to the metabolic actions taking place inside and due to constant collision with the external force it is subjected to certain disintegration and decomposition. Hence the orderly made creation becomes disorder. This has to be rectified. The rites and ritual practices in the religious worship helps us to remedy this. The principle behind the healing methods like Pranic healing, Music therapy, Water therapy, etc. is this. It is to be noted that all these five basic elements are the ingradients in eastern rituals. It is actually the replacing or reinstating of what have taken from nature. This is what happens in Yaga and Yagja. Aromatherapy and Colour therapy are promising branches of medical science. Now- a- days, many people resort to these for their treatments. Incense and colour backdrops are two main ingredients in the Eastern Worship. Hence Worship can indirectly be another means for treatment.

***Conclusion:***

It is a well accepted fact that, very often liturgical prayers and ritualistic performances are not done systematically or are not performed in its full and real sense. They are often merely performed mechanically. This situation has to change. If we are not doing full justice to the lituurgical performances, everything will be futile. The result of the worship can be enjoyed only by the active participation in it. So we have to be more sincere in performing worship. Because according to Christ, those who are real worshippers, must worship God in Truth and Spirit. This is what God wants from us all. (St. John 4:23-24). Worship, full of music, is a social need becuase happiness, of man is the ultimate aim of life. Since music is a very useful thing and it gives happiness, it is high time that we, be aware that, worship which is inlaid with music and prayer is essential and relevant today. There fore, our prime aim should be to achieve the powers that the erstwhile Sages in the world gained through Music or Mantras. It is psychological fact that when we are determined to achieve a goal, we develop a faith in the goal and a confidence in ourselves. This faith is what ultimately takes us to success. Faith can be Defined as the confident assurance that something we want, is going to happen. It is the certaintly that what we hope for is waiting for us, eventhough we cannot see it in advance. So every individual is expected to perform worship for the maintenance of this beautiful world of ours and also for its transformation.

> *By the constant participation in the worship, one gets the power of creativity and healing and this power can be used for sustaining the living world.*




Mrs. A. Mathai, Bhubaneswar




Ponnamma Philip, Kozhencherry

# ബൈബിൾ പഠനം



ഫാദർ. ഒ.പി. വറുഗീസ്, മാർ പക്കോമി
യോസ് മൗണ്ട് മീമ്പാറ,പുത്തൻകുരിശ്,
കൊച്ചി- 682 308

**ചോദ്യങ്ങൾ** (അദ്ധ്യായം 18/ 19/ 20/ 21)

1) ഒരു തോട്ടത്തിൽ വച്ച് മനുഷ്യവർഗ്ഗത്തിന്റെ വീഴ്ച ഭവിക്കുന്നു. മറ്റൊരു തോട്ടത്തിൽ വച്ച് മനുഷ്യ വർഗ്ഗത്തിന്റെ രക്ഷകൻ ബന്ധിക്കപ്പെടുന്നു ഏതാണ് ഈ തോട്ടങ്ങൾ ?

2) മല്ക്കോസ് ആരാണ് അവന് എന്തുപറ്റി ?

3) പത്രോസ് യേശുവിനെ തള്ളിപ്പറയുവാനുണ്ടായ പ്രധാനകാരണങ്ങൾ എന്തെല്ലാം ?

4) പിലാത്തോസിന്റെ ചോദ്യത്തിനു യേശു കൊടുക്കുന്ന രണ്ടു മറുപടിയും വളരെ ശ്രദ്ധേയമാണ് . അവ എന്ത് ?

5) യേശുവിനെ തള്ളി ബാറബ്ബാസിനെ തിരഞ്ഞെടുത്ത യഹൂദരുടെ നടപടി നമ്മുടെ മുൻപിൽ ഉയർത്തുന്ന വെല്ലുവിളി എന്താണ് ?

6) കല്ത്തളം എന്നതിന്റെ എബ്രായഭാഷയിലെ പദം ഏത് ?

7) തലയോടിടം എന്ന സ്ഥലത്തിന്റെ എബ്രായ, ലത്തീൻ പദങ്ങൾ ഏവ ?

8) പീലാത്തോസ് യേശുവിൻ ക്രൂശിൽ എഴുതിവച്ച മേലെഴുത്തു എന്ത് ?ഏതെല്ലാം ഭാഷയിൽ ?

9) യേശു ക്രൂശിൽ കിടന്നുകൊണ്ട് തന്റെ മാതാവിനെ ആരെയാണ് ഏല്പ്പിച്ചു കൊടുത്തത് ?

10) ആരെല്ലാം ചേർന്നാണ് യേശുവിന്റെ മൃതശരീരം ഏറ്റുവാങ്ങി സംസ്ക്കരിച്ചത് ?

11) യോഹ. 20 11- 17 വരെയുള്ള വാക്യത്തെ അടിസ്ഥാനപ്പെടുത്തി നമസ്ക്കാരത്തിൽ ഒരുപാട്ടുണ്ട് അത് എഴുതുക

12) ഉയർത്തെഴുന്നേറ്റ കർത്താവിനെക്കണ്ട് തോമാശ്ലീഹാ ഏറ്റുപറഞ്ഞ ശ്രേഷ്ഠമായ വിശ്വാസപ്രഖ്യാപനെ ഏത് ?

13) കർത്താവ് മൂന്നാം പ്രാവശ്യം ശിഷ്യൻമാർക്ക് എവിടെവച്ച് പ്രത്യക്ഷനായി അവർ എന്തിനാണ് അവിടെ പോയത് അവർ ആരെല്ലാം ആയിരുന്നു ?

14. കർത്താവ് മൂന്നു പ്രാവശ്യം പത്രോസിനോട് നീ എന്നെ സ്നേഹിക്കുന്നുവോ എന്നു ചോദിക്കുവാനുള്ള കാരണം എന്ത് ?

**ഉത്തരങ്ങൾ**

അദ്ധ്യായം 14/ 15/ 16/ 17

1) വി. തോമാശ്ലീഹായുടെ (145)

2) എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു.

ഞാൻ പിതാവിലും പിതാവ് എന്നിലും ആകുന്നു എന്നു നീ വിശ്വസിക്കുന്നില്ലയോ (14:9,10)

3) സത്യത്തിന്റെ ആത്മാവ് ( പരിശുദ്ധാത്മാവ്) എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടുകൂടെ ഇരിക്കേണ്ടതിന് അയച്ചുതരും (14:16)

4) പരിശുദ്ധാത്മാവ് ശിഷ്യന്മാർക്കു സകലവും ഉപദേശിയ്ക്കും യേശു പറഞ്ഞത് ഒക്കെയും അവരെ ഓർമ്മപ്പെടുത്തും (14:26)

5) സമാധാനം ഞാൻ നിങ്ങൾക്കു തന്നേച്ചു പോകുന്നു. എന്റെ സമാധാനം ഞാൻ നിങ്ങൾക്ക് തരുന്നു. ലോകം തരുന്നത് പോലെയല്ല ഞാൻ നിങ്ങൾക്ക് തരുന്നത്.(14:27)

6) a ഞാൻ സാക്ഷാൽ മുന്തിരിവള്ളിയും എന്റെ പിതാവ് തോട്ടക്കാരനും ആകുന്നു. (15:1)

b.ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു. (15:5)

7. സ്നേഹിതൻമാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആർക്കും ഇല്ല.( 15: 14)

8 ''നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ലാ ഞാൻ നിങ്ങളെ തിരഞ്ഞെടുത്തു'' എന്നതിൽനിന്ന് ദൈവത്തിൽ നിന്നാണ് ശരിയായിട്ടുള്ള ദൈവവിളികളുണ്ടാകുന്നത് എന്ന് വ്യക്തം.( 15: 16)

9. പരിശുദ്ധാത്മാവ് വന്ന് പാപത്തെക്കുറിച്ചും , നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും ( 16: 8)

10. യേശു ലോകത്തെ ജയിച്ചിരിക്കുന്നതുകൊണ്ട് (16: 33)

11. പിതാവേ! ലോകം ഉണ്ടാകും മുമ്പ് എനിക്ക് നിന്റെ അടുക്കൽ ഉണ്ടായിരുന്ന മഹത്വത്തിൽ എന്നെ നിന്റെ അടുക്കൽ മഹത്വപ്പെടുത്തണമേ (17:5)

12. പരിശുദ്ധ പിതാവേ, അവർ നമ്മേപ്പോലെ ഒന്നാകേണ്ടതിന് നീ എനിക്ക് തന്നിരിക്കുന്ന നിന്റെ നാമത്തിൽ അവരെ കാത്തുകൊള്ളണമേ. ( 17 :11)

13. അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകണ്ടതിന് ഞാൻ അവർക്കുവേണ്ടി എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു.

14. ദൈവത്തോടുള്ള ഐക്യം ഇല്ലാതതെ അന്യോന്യമുള്ള ഐക്യം അസാധ്യമാണ്.

# ഭിലായി സെമിനാരി

ഫാ. ബിജേഷ്ഫിലിപ്.
സെന്റ്തോമസ്ഓർത്തഡോക്സ് സെമിനാരി,

ഇപ്പോൾ വ്യാജസ്ഥാപനങ്ങൾ പലതും മുളച്ചുവരുന്നുണ്ട്. വ്യാജഡോക്ടർമാർ എന്നു പറഞ്ഞതുപോലെ ഇനി വ്യാജവൈദികർ കൂടി ഉണ്ടാകുമല്ലോ. ഭിലായി സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസെമിനാരിയിലെ ചില വിദ്യാർത്ഥികൾ കേരളത്തിൽ നമ്മുടെ സഭാംഗങ്ങളിൽ ചിലർക്ക് സ്വയം പരിചയപ്പെടുത്തിയപ്പോൾ ലഭിച്ച മറുപടിയാണിത്. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം 1995-ൽ ഭിലായിൽ സെന്റ് തോമസ് മിഷൻ കേന്ദ്രത്തിൽ ആരംഭിച്ച പുതിയ സെമിനാരിയെ സംബന്ധിച്ച് അറിയാത്തവർ സഭയിലധികം കാണില്ല. എന്നാൽ ഇതിനെ സംബന്ധിച്ച് അവ്യക്തമോ വികലമോ ആയ ധാരണയുള്ള പലരുമുള്ളതുകൊണ്ട് സെമിനാരിയെക്കുറിച്ച് വ്യക്തമായ ഒരു ലഘുചിത്രമെങ്കിലും നൽകേണ്ടത് അനിവാര്യമായി കരുതുന്നു.

സഭയുടെ ഏക സെമിനാരിയായിരുന്ന പഴയ സെമിനാരി ആരംഭിച്ചിട്ട് 180-വർഷങ്ങൾക്കുശേഷം ഒരു പുതിയ സെമിനാരികൂടി ആരംഭിക്കുവാൻ കഴിഞ്ഞത് സഭയുടെ വളരുന്ന അതിരുകൾക്കു ലഭിച്ച അംഗീകാരവും ദൗത്യനിർവഹണത്തെ സംബന്ധിച്ച സഭയുടെ ഉത്തമദർശനത്തിന്റെ പ്രതിഫലനവുമാണ്. ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കേരളത്തിനു വെളിയിൽ പലയിടങ്ങളിലും ജോലിതേടിയെത്തിയ സഭാംഗങ്ങൾ തങ്ങളുടെ പുതിയ തലമുറയ്ക്ക് വിശ്വാസം കൈമാറിക്കൊണ്ടിരിക്കുന്ന കാലഘട്ടമാണല്ലോ ഇത്. മാതാപിതാക്കളിൽ ചിലരൊക്കെ ഒടുവിൽ സ്ഥിരതാമസത്തിനായി നാട്ടിലേക്കു മടങ്ങിയാൽപ്പോലും പുതിയ തലമുറ ഭൂരിപക്ഷവും വടക്കേന്ത്യയിൽനിന്നും മറ്റും കേരളത്തിലേക്കു മടങ്ങുന്നില്ല എന്നതാണു സത്യം. ഇങ്ങനെ രൂപപ്പെടുന്ന ഒരു കുടിയേറ്റ സമൂഹത്തിന് പ്രത്യേകിച്ച് നേതൃത്വം നൽകത്തക്കവിധം ബാഹ്യകേരള ഭദ്രാസനങ്ങളിലേക്കുള്ള വൈദികരെ പരിശീലിപ്പിക്കുകയാണ് ഈ സെമിനരിയുടെ ഒരു പ്രധാന ഉദ്ദേശം. 19ഉം 20ഉം നൂറ്റാണ്ടുകളിൽ അമേരിക്കയിലേക്കു കുടിയേറ്റം നടത്തിയ യൂറോപ്പിലെ വിവിധ ഓർത്തോഡോക്സ് സഭാംഗങ്ങൾ ( ഉദാ. ഗ്രീക്ക്, റഷ്യൻ, റുമേനിയൻ, അർമമീനിയൻ) ഇന്നും അമേരിക്കൻ മണ്ണിൽ ബലപ്പെട്ടു വളരുന്നതിൽ അവർ അവിടെ ആരംഭിച്ച സെമിനാരികൾ മുഖ്യ പങ്കുവഹിക്കുന്നുണ്ട്. ഇതുപോലെ കേരളത്തിനുവെളിയിലുള്ള സഭയ്ക്ക് വ്യത്യസ്ത ഭാഷയുടേയും സംസ്ക്കാരത്തിന്റെയും പശ്ചാത്തലത്തിൽ പരിപോഷണവും, പരിലാളനവും നൽകുന്നതിൽ പുതിയ സെമിനരിക്ക് അതുല്യമായ സംഭാവന നല്കുവാൻ കഴിയും. ഇടവക ശുശ്രൂഷയിൽ മാത്രം പരിമിതപ്പെടാതെ ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിലെ ക്രിസ്തേതരരായ ആളുകൾക്കുകൂടി ദൈവസ്നേഹം പങ്കുവെയ്ക്കുന്ന സുവിശേഷകരായികൂടിയാണ് ഇവിടെ വിദ്യാർത്ഥികൾക്ക് പരിശീലനം നല്കുന്നത്.

### *ചില സവിശേഷതകൾ*

ബാഹ്യകേരള ഭദ്രാസനങ്ങളിലെ അജപാലനശുശ്രൂഷയും മിഷനും ഉദ്ദേശിച്ചുമാത്രമാണ് ഈ സെമിനാരി, പ്രവർത്തിക്കുന്നത്. പ്രാർത്ഥനകൾക്കും സംസാരത്തിനും നിർബന്ധമായും മൂന്നു ഭാഷകൾ മാറിമാറി ഉപയോഗിക്കുന്നു. വി. കുർബ്ബാന തന്നെയും ഒരാഴ്ച മലയാളത്തിലും അടുത്ത ആഴ്ച ഹിന്ദിയിലും പിന്നെ ഇംഗ്ളീഷിലുമായി നിർവ്വഹിക്കപ്പെടുന്നു. കഴിഞ്ഞ കഷ്ടാനുഭവആഴ്ച പ്രധാനമായും ഇംഗ്ളീഷിൽ തന്നെ നടത്തിയത് മലങ്കരസഭയുടെ ചരിത്രത്തിലെ ആദ്യത്തെ സംഭവമായിരിക്കും. കേരളത്തിനുവെളിയിൽ ജനിച്ചുവളരുന്ന പുതിയ തലമുറയുടെ ആരാധനയിലെ സജീവമായ പങ്കാളിത്തം ഉറപ്പുവരുത്തുവാൻ ഹിന്ദിയിലും ഇംഗ്ളീഷിലുമൊക്കെ ആരാധന കുറേശെയെങ്കിലും നടത്തേണ്ടത് അത്യാവശ്യമാണെങ്കിലും പുതിയ തലമുറയിൽപ്പോലും പലർക്കും ഇതിനേക്കുറിച്ച് ബോധ്യമില്ല എന്നതാണ് യാഥാർത്ഥ്യം. എന്നാൽ സെമിനാരിയിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും ഇടവകകൾ സന്ദർശിച്ച് പരിശീലനം നൽകി ഹിന്ദിയിലും മറ്റും വി. കുർബ്ബാന ചൊല്ലിക്കഴിയുമ്പോൾ എല്ലാവരും വളരെയധികം താല്പര്യം പ്രകടിപ്പിക്കുന്നുണ്ട്. കത്തോലിക്കസഭ ബംഗാളി, ഹിന്ദി തുടങ്ങി അതാതു പ്രാദേശികഭാഷയിൽ ആരാധന നടത്തുന്നത് നിർബന്ധമാക്കിയിരിക്കുന്നത് ശ്രദ്ധേയമാണ്.

സമൂഹനിർമ്മിതിക്കായി ഇറങ്ങുന്നവർക്ക് സമൂഹജീവിതത്തിന്റെ ഒരുത്തമപരിശീലനം ഇവിടെ ലഭിക്കുന്നുണ്ട്. വിദ്യാർത്ഥികളും അദ്ധ്യാപകരും ചില അദ്ധ്യാപകകുടുംബങ്ങളും ആശ്രമാംഗങ്ങളും മറ്റു ജീവനക്കാരും ഒരേ ക്യാമ്പിൽ കഴിയുമ്പോൾ സ്നേഹത്തിന്റെയും, ഐക്യത്തിന്റെയും പര്യായമായ ഒരു കൂട്ടുകുടുംബത്തിന്റെ അനുഭവമാണുണ്ടാകുന്നത്. file open ചെയ്യുമ്പോൾ save ചെയ്തിരിക്കുന്ന information മുഴുവൻ വിളമ്പുന്ന ഒരു കമ്പ്യൂട്ടർ മാത്രമായി അദ്ധ്യാപകനെ കാണുന്ന ആധുനിക രീതി അഭികാമ്യമല്ല. ആധുനിക അക്കാദമിക് ശൈലിയും ഗുരുകുല സമ്പ്രദായത്തിലെന്നപോലെ ഗുരുവിന്റെ ആളത്വം മുഴുവൻ അധ്യാപനം നടത്തുന്ന ഓർത്തഡോക്സു ശൈലിയും സമന്വയിപ്പിക്കുന്ന രീതിയാണ് സ്വീകാര്യമായിത്തോന്നുന്നത്. രണ്ടാഴ്ചത്തെ

ക്രിസ്തുമസ് അവധിയും രണ്ടരമാസത്തെ വേനലവധിക്കും വീടുകളിൽ പോകുന്നതൊഴിച്ചാൽ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും വീട് സെമിനാരി തന്നെയാണ്.

സെമിനാരി പരിശീലനം അഞ്ചു വർഷമാണ്. മൂന്നാം വർഷാവസാനം ശെമ്മാശപട്ടം സ്വീകരിക്കുന്നവരെ നാലാം വർഷം മുഴുവൻ പ്രായോഗിക പരിശീലനത്തിനായി വിവിധ കേന്ദ്രങ്ങളിൽ അയയ്ക്കും. അഞ്ചാം വർഷം വീണ്ടും സെമിനാരിയിൽ തന്നെ താമസിച്ച് പഠനം പൂർത്തീകരിക്കുകയും ചെയ്യും.

*സമുന്നതപാഠ്യപദ്ധതി*

ബി.ഡി.യക്ക് തത്തുല്യമായി സെറാമ്പൂർയൂണിവേഴ്സിറ്റിയിൽനിന്ന് നൽകുന്ന ബി.സി.എസ്. കോഴ്സിന് കഴിഞ്ഞവർഷം മുതൽ രജിസ്ട്രർ ചെയ്തു തുടങ്ങിയിട്ടുണ്ട്. വേദപുസ്തകം, സഭാചരിത്രം, ദൈവശാസ്ത്രം, മനഃശാസ്ത്രം, ഇതരമതങ്ങൾ, മിഷിയോളജി, തുടങ്ങിയ വിഷയങ്ങളെ കേന്ദ്രീകരിച്ചുള്ള വിവിധ പഠനങ്ങൾക്കു പുറമേ സഭയുടെ പാരമ്പര്യവും ആരാധനയും സംബന്ധിച്ച വിവിധ വിഷയങ്ങളും, എക്കോളജി, മാദ്ധ്യമബോധനം തുടങ്ങിയ ആധുനിക പഠനങ്ങളും ഇടവക ശുശ്രൂഷ. അക്കൗണ്ടൻസി മാനേജ്മെന്റ്, കമ്പ്യൂട്ടർ, സാമൂഹ്യസേവനം തുടങ്ങിയ മേഖലകളിലെ പ്രായോഗകപഠനങ്ങളുമെല്ലാം ഉൾപ്പെടുത്തുന്ന സമഗ്രവും സമുന്നതവുമായ ഒരു പാഠ്യപദ്ധതിക്കാണ് രൂപം നൽകിയിരിക്കുന്നത്.

സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള അകലം വർദ്ധിപ്പിക്കുന്നതുമൂലം സഭയുടെ ദൗത്യം പലയിടങ്ങളിലും പരാജയപ്പെടുകയാണല്ലോ. ഇതിന് കുറേയെങ്കിലുമൊരു മാറ്റം വരണമെന്ന ആഗ്രഹത്തോടെ സെമിനാരി പ്രായോഗികപരിശീലനത്തിനു വളരെ പ്രാധാന്യം നൽകിവരുന്നു.

ബാഹ്യകേരള ഭദ്രാസനങ്ങളിലെ ഇടവകകൾ സന്ദർശിച്ച് മിഷൻ പ്രവർത്തനം നടത്തുന്നതും യുവജനതയ്ക്കായി വിവിധ കോൺഫറൻസുകൾക്കു നേതൃത്വം നൽകുന്നതും കൂടാതെ ഗ്രാമങ്ങളിലും കുഷ്ഠരോഗ കോളനിയിലും ഇറങ്ങിച്ചെന്നുള്ള മിഷൻ പ്രവർത്തനങ്ങളും ഉണ്ട്. ജബൽപൂർ ഭൂകമ്പത്തിൽ തകർന്ന ഒരു ഗ്രാമം ദത്തെടുത്ത് പുനരധിവാസപ്രവർത്തനം നടത്തുന്നതിൽ സെമിനാരി മുഖ്യ പങ്കുവഹിക്കുന്നത് ഗ്രാമതലത്തിലെ മിഷന് ഒരുദാഹരണമാണ്. സെമിനാരി വിദ്യാർത്ഥികളെ ഒരു വർഷം മുഴുവൻ നമ്മുടെ സഭയുടേയും ഇതര സഭകളുടേയും കീഴിൽ ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുന്ന മിഷൻ കേന്ദ്രങ്ങളിലും സാമൂഹ്യസേവനമേഖലകളിലും അയച്ച് പരിശീലനം തേടുന്നത് സഭയുടെ ദൗത്യനിർവഹണത്തിൽ പുതിയ സരണികൾ തുറക്കുകതന്നെ ചെയ്യും.

സമഗ്രമായ പാഠ്യപദ്ധതി പൂർണ്ണമായും നടപ്പാക്കുവാൻ അദ്ധ്യാപകരെ ലഭിച്ചിട്ടില്ലെങ്കിലും ഓരോ വർഷവും കഴിയുന്തോറും ഫാക്കൽട്ടി വളരെയധികം വിപുലപ്പെടുന്നുണ്ട്. അഭി. ഡോ. സ്തേപ്പാനോസ് മാർ തേവോദോസ്യോസ് ( പ്രിൻസിപ്പാൾ) തിരുമേനിയുടെ നേതൃത്വത്തിൽ അർപ്പണബോധത്തോടെ ഏകദേശം 9 അദ്ധ്യാപകർ ഇവിടെ സേവനമനുഷ്ഠിക്കുന്നു.

*വിദ്യാർത്ഥികളുടെ പ്രവേശനയോഗ്യത*

ഈ വർഷം മുതൽ ഏറ്റവും കുറഞ്ഞ വിദ്യാഭ്യാസയോഗ്യത നിർബന്ധമായും ഗ്രാഡ്വേഷൻ ആക്കിയിരിക്കുകയാണ്. ബാഹ്യകേരള ഭദ്രാസന മെത്രാപോലീത്താമാരുടെ ആരുടെയെങ്കിലുമോ, മിഷൻ ബോർഡ് പ്രസിഡണ്ടിന്റേയോ ശുപാർശക്കത്ത് അനിവാര്യമാണ്. കേരളത്തിനുവെളിയിൽ ജനിച്ചുവളർന്നവർക്ക് പ്രവേശനത്തിന് മുൻഗണന ലഭിക്കുന്നതാണ്. എല്ലാറ്റിലുമുപരി ക്രൂശെടുത്ത് ക്രിസ്തുവിനെ അനുഗമിച്ച് ദൈവസ്നേഹം പ്രതിഫലിപ്പിക്കുവാനുള്ള സന്നദ്ധതയും സമർപ്പണവുമാണ് പരമപ്രധാനമായ യോഗ്യത.

പുതുതായിട്ടെടുത്ത നാലാമത്തെ ബാച്ചിനെക്കൂടി കൂട്ടി ഇപ്പോൾ സെമിനാരിയിൽ ഇരുപത്തഞ്ചു വിദ്യാർത്ഥികളാണുള്ളത്. ഇതിൽ പകുതിപ്പേരും കേരളത്തിനു വെളിയിൽ ജനിച്ചു വളർന്നവരാണ്.

*പ്രതീക്ഷയും പ്രത്യാശയും*

നാഗപ്പൂരിൽ കലമേശ്വർ എന്ന സ്ഥലത്ത് വാങ്ങിയ പതിനഞ്ചേക്കർ സ്ഥലത്ത് കാതോലിക്കാബാവാ തിരുമേനി ശിലാസ്ഥാപനം നടത്തി ആരംഭിച്ച സെമിനാരി കോംപ്ലെക്സിന്റെ ആദ്യഘട്ടം പൂർത്തിയാക്കി. 98 നവംബറിൽ ഉദ്ഘാടനം ചെയ്യുവാൻ സാധിക്കുമെന്നു കരുതുന്നു. എന്നാൽ സെമിനാരി നിർമ്മാണത്തിനായി പ്രതീക്ഷിക്കുന്ന ഒന്നരക്കോടി രൂപയിൽ ഭൂരിഭാഗവും ഇനിയും പിരിച്ചെടുക്കേണ്ടിയിരിക്കുന്നു.

സഭയുടെ ദൗത്യനിർവഹണത്തിനായി അൽമായനേതൃത്വത്തെ ലക്ഷ്യമാക്കി പെൺകുട്ടികളേയും സ്ത്രീകളേയും ഉൾപ്പെടുത്തി ഒന്നും രണ്ടും വർഷത്തേക്കുള്ള കോഴ്സുകൾ (certificate / diploma ) നാഗപ്പൂർസെമിനാരിയിൽ ആരംഭിക്കുവാൻ തീരുമാനമായിട്ടുണ്ട്. വൈദികരാകാതെ തന്നെ മിഷൻ രംഗത്ത് പ്രവർത്തിക്കുവാൻ താല്പര്യമുള്ളവർക്ക് ഇത് പുതിയവാതിലുകൾ തുറക്കും. അവധിക്കാലത്ത് യുവജനങ്ങൾക്കായി രണ്ടാഴ്ചത്തെ വേദപഠനക്യാമ്പ് സംഘടിപ്പിക്കണമെന്നും പ്രതീക്ഷിക്കുന്നു. ഹിന്ദിയിലും, ഇംഗ്ലീഷിലും പഠനങ്ങളും പ്രബോധനങ്ങളും പ്രചരിപ്പിക്കുന്ന ഒരു പ്രസിദ്ധീകരണവിഭാഗവും സെമിനാരിയിടോനുബന്ധിച്ച് ഉണ്ടാകേണ്ടതാണ്. ആരാധനാസാഹിത്യത്തിലധികവും ഹിന്ദിയിലേക്കു പരിഭാഷപ്പെടുത്തേണ്ട അതി ബൃഹത്തായ ഒരു ദൗത്യവും സെമിനാരിയുടെ മുന്നിലുണ്ട്.

ബഹു. വി.സി. സാമുവേലച്ചൻ സംഭാവനചെയ്ത തന്റെ പുസ്തകശേഖരവും കുവൈറ്റ് ഇടവകനൽകിയ 3 ലക്ഷം രൂപയുടെ പുസ്തകങ്ങളും കൊണ്ട് ലൈബ്രറി വികസിപ്പിച്ചെങ്കിലും ഇനിയും വളരെയധികം വിപുലപ്പെടുത്തുവാൻ പണവും ശ്രദ്ധയും അർപ്പിക്കേണ്ടതാണ്.



# കുട്ടികൾക്ക് ട്യൂഷൻ കൊടുക്കണമോ?

ഫാ. ഒ തോമസ്

കൗൺസലറുടെ പംക്തി

*ചോദ്യം*

*എന്റെ ഭർത്താവ് വിദേശത്താണ്. 8-ലും 6-ലും പഠിക്കുന്ന രണ്ട് ആൺകുട്ടികൾ എനിയ്ക്കുണ്ട്. കുട്ടികളുടെ വിദ്യാഭ്യാസത്തിൽ പ്രത്യേകം ശ്രദ്ധിക്കണമെന്ന് ഭർത്താവ് എപ്പോഴും എഴുതും. കുട്ടികൾ ഒരുവിധം പഠിക്കും. എങ്കിലും അവരുടെ പഠിത്തത്തെ ഓർത്ത് എനിക്ക് എപ്പോഴും ആധിയാണ്. ഇപ്പോൾ സ്കൂൾ തുറന്ന സമയമാണല്ലോ അവർക്ക് ട്യൂഷൻ കൊടുക്കണമോ? കുട്ടികളെ ടി.വി. കാണിക്കാമോ ? അവരുടെ പഠിത്തത്തിൽ വീട്ടമ്മയായ എനിക്ക് എന്തെല്ലാം ചെയ്യാൻ ഒക്കുമെന്ന് ഒരു മാർഗ്ഗ നിർദ്ദേശം തന്നാൽ കൊള്ളാം.*

ശ്രീമതി.മേരി കോട്ടയം

*ഉത്തരം*

തരക്കേടില്ലാത്ത ജോലിസമ്പാദനം, വിദ്യാഭ്യാസത്തിന്റെ പരമലക്ഷ്യമായതോടെ കടുത്ത മത്സരങ്ങളുടെ ഒരു വേദിയായി വിദ്യാഭ്യാസരംഗം മാറിയിരിക്കുന്നു. തന്നെയുമല്ല വളർന്നുവരുന്ന തലമുറക്കു നൽകേണ്ട വിദ്യാഭ്യാസത്തെപ്പറ്റി വ്യക്തമായ ഒരു ദർശനം ഇന്ന് ഇല്ലാതായിരിക്കുകയുമാണ്. ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ഇവയെ അധികരിച്ച് വരുന്ന പണ്ഡിതൻമാരുടെ ലേഖനങ്ങളും ഭിന്നാഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നതിനാൽ സാധാരണ ജനം എന്തുചെയ്യണമെന്നറിയാതെ കുഴയുന്നു. ചുരുങ്ങിയ വാക്കുകളിൽ മറുപടി എഴുതാനുള്ള വൈഷമ്യത്തെ വെളിപ്പെടുത്താനാണ് ഇത്രയും ആമുഖമായി കുറിച്ചത്. നിങ്ങളുടെ പരിമിതമായ സാഹചര്യത്തിൽ ചെയ്യാവുന്നതിൽ മാത്രം തല്ക്കാലം നിങ്ങൾ ശ്രദ്ധവെയ്ക്കുക. താഴെ പറയുന്ന കാര്യങ്ങൾ നിങ്ങൾക്ക് സഹായകമായേക്കും.

1. കുഞ്ഞുങ്ങളുടെ പഠിത്തത്തെക്കുറിച്ച് അധികം ആധി പിടിക്കാതിരിക്കുക. അതു നിങ്ങളുടെ ശാരീരിക-മാനസികാരോഗ്യത്തെ ബാധിക്കുമെന്നു മാത്രമല്ല. കുട്ടികളോട് അകാരണമായി ദേഷ്യപ്പെടുവാനും അതുവഴി കുട്ടികൾക്ക് കൂടുതൽ അസ്വസ്ഥത ഉണ്ടാകാൻ സാധ്യതയുണ്ട്. അത് അവരുടെ പഠിത്തത്തെ പ്രതികൂലമായി ബാധിക്കും.

2. വീട്ടിൽ പിരിമുറുക്കമില്ലാത്ത ഒരന്തരീക്ഷം സൃഷ്ടിക്കുക. അതായത് ക്രൂരമായ വിലക്കുകൾവഴി കുട്ടികളെ വരിഞ്ഞുമുറുക്കുകയോ യാതൊരു ശിക്ഷണവുമില്ലാതെ അവരെ അലസരാക്കുകയോ ചെയ്യാതെയുള്ള ഒരു മാദ്ധ്യമാർഗ്ഗം തെരെഞ്ഞെടുക്കുക.

3. 8ലും,ലും പഠിക്കുന്ന കുട്ടികളുടെ കഴിവ് കുറേയൊക്കെ ഇതിനോടകം പ്രകടമായിക്കാണും. ഉള്ള കഴിവിനെ പരമാവധി വളർത്തുവാൻ പ്രോത്സാഹിപ്പിക്കുക. ഇല്ലാത്തത്, ഉണ്ടാകണമെന്നുള്ള ശാഠ്യം മാറ്റി വയ്ക്കുക. ഉദാഹരണമായി 60 %വാങ്ങുന്ന കുട്ടി, ഉടനെ 90% ത്തിലേക്ക് കടക്കണമെന്ന നിലയിൽ നിർബന്ധിക്കരുത്. പടിപടിയായി വളരുന്നതിന് സഹായിക്കുക.

4. മിടുക്കരായ കുട്ടികളുമായി താരതമ്യം ചെയ്ത്, അവരുടെ ആത്മവിശ്വാസം നഷ്ടപ്പെടുത്തുവാൻ ഇടയാക്കരുത്. എപ്പോഴും പ്രോത്സാഹനം നല്കുന്നതിൽ ശ്രദ്ധിക്കുക.

5. ദിനചര്യകളിൽ കുട്ടികളുടെ ശരീരത്തിനും, മനസ്സിനും, ആത്മാവിനും പോഷണം നൽകുവാൻ ശ്രമിക്കണം. അങ്ങനെ വരുമ്പോൾ കളിക്കുന്നതിനും, കുട്ടികൾക്ക് താല്പര്യമുള്ള ചില ടി.വി. പ്രോഗ്രാമിനും അല്പസമയം വെയ്ക്കുന്നതിൽ അപാകതയില്ല. ഒന്നും അധികമാകാതിരുന്നാൽ മതി. ഒരുമിച്ചിരുന്നു പ്രാർത്ഥനക്കായി സമയം നീക്കിവെയ്ക്കുന്നത് മറക്കുകയുമരുത്.

6. ഗൃഹപാഠങ്ങൾ പറഞ്ഞുകൊടുക്കുവൻ ആവുമെങ്കിൽ അങ്ങനെ ചെയ്യണം. സാധിച്ചില്ലെങ്കിൽ പഠനസമയത്ത് അവരോടൊപ്പമിരുന്നാലും കുട്ടികൾക്ക് അത് പ്രോത്സാഹനമായിരിക്കും.

7. ട്യൂഷൻ വേണ്ട. ട്യൂഷൻ നല്കേണ്ടയാവശ്യമില്ല. അതുമൂലം പ്രയോജനമുണ്ടെന്ന് അവർ തന്നെ ആവശ്യപ്പെട്ടാൽ ട്യൂഷൻ നല്കാം. പക്ഷേ, കുട്ടികൾക്ക് ആവശ്യമായ വിശ്രമം ലഭിക്കാതെ ട്യൂഷൻ ക്രമീകരിച്ചാൽ അതു കൊണ്ടു കാര്യമായ പ്രയോജനം ലഭിക്കുകയില്ലെന്നു ഓർക്കണം.

8. കുട്ടികളുടെ വളരുന്ന പ്രായം പരിഗണിച്ച് പോഷകമൂല്യങ്ങൾ ഉള്ള ആഹാരം അവർക്ക് നൽകേണ്ടതാണ്. എന്നാൽ അമിത ഭക്ഷണം ഒഴിവാക്കേണ്ടതുതന്നെ. രാത്രിയിലെ ഭക്ഷണം കഴിഞ്ഞ് പഠിക്കുന്ന രീതിയാണെങ്കിൽ ആ സമയത്ത് ലഘുവായ ഭക്ഷണമാണ് നല്ലത്.

9. എല്ലാറ്റിനുമുപരി, കർത്തൃദിവസം അതായത് ഞായറാഴ്ച ആരാധനയ്ക്കും, സണ്ടേസ്കൂളിനും, പ്രാർത്ഥനാ യോഗത്തിനുമൊക്കെയായി മാറ്റി വയ്ക്കുന്നത് ഏറ്റവും പ്രയോജനപ്രദമായിരിക്കും. ഒരാഴ്ചയുടെ ആലസ്യമെല്ലാം മാറ്റി ആത്മശരീരമനസ്സുകൾക്ക് ഉന്മേഷവും ആനന്ദവും പകരുവാൻ ഞായറാഴ്ചയാചരണത്തേക്കാൾ മറ്റൊരുമുഖാന്തിരമില്ല.

മനസ്സിന്റെ പിരിമുറുക്കം കുറെയെങ്കിലും മാറി കുട്ടികളുടെ പഠിത്തത്തിന് സഹായകമായി വർത്തിക്കുവാൻ നിർദേശങ്ങൾ കുറച്ചെങ്കിലും പ്രയോജനപ്പെടുമെന്നാശിക്കുന്നു. ❖

ഒരു ചരിത്രാന്വേഷണം

# "കൂട്ടത്തിൽ നിന്നൊരു പോണ്ടൻ, മാട്ടത്തിൽ മീതൊരു ചാട്ടം"

*1919 ഒക്ടോബർ മാസത്തിൽ കുന്നംകുളം ആർത്താറ്റ് വലിയപള്ളി സെമിത്തേരിയിൽ അതിക്രമിച്ച് കയറി ബലമായി മൃതദേഹം അടക്കം ചെയ്യാൻ ശ്രമിച്ച വിഘടിത വിഭാഗത്തിലെ കത്തനാരേയും കൂടെ വന്ന ചട്ടമ്പികളായ അനുയായികളേയും ഓർത്തഡോക്സ് കാരായ ശൂരന്മാരായ നസ്രാണികൾ നടുറോഡിൽ വച്ച് തടഞ്ഞ് ഓടിച്ചു. പിടിച്ചുനില്ക്കാൻ കഴിയാതെ മൃതദേഹം വഹിച്ചിരുന്നവരിൽ ഒരുവൻ ജീവനും കൊണ്ട് ഓടി. അതാണ് ഈ തലക്കെട്ടിൽ കാണുന്നത്. തുടർന്ന് എല്ലാവരും ഓടി രക്ഷപ്പെട്ടു. കൈതക്കാലി എന്നു വിളിച്ചു വന്നിരുന്ന ആ പാവപ്പെട്ട മനുഷ്യന്റെ മൃതദേഹം രണ്ടു ദിവസം റോഡരികിൽ കിടന്നു. ദുർഗന്ധം സഹിക്കുക വയ്യാതെ പരിസര നിവാസകൾ വിഷമിച്ചു. ഒടുവിൽ സർക്കാർ ഇടപെട്ട് മറവു ചെയ്തു എന്നു പറയപ്പെടുന്നു. ഈ സംഭവത്തെ ആധാരമാക്കി ഒരു കവിത അക്കാലത്തു തന്നെ കുന്നംകുളം സ്വദേശിയും നല്ലൊരു വാസനാകവിയുമായ മാത്തുണ്ണി ചെറുവത്തൂർ എന്ന ആൾ എഴുതിയടിപ്പിച്ച് പ്രസിദ്ധീകരിച്ചിരുന്നു. ജനങ്ങൾ ആ കവിത പാടിക്കൊണ്ട് ആ സംഭവം അനുസ്മരിക്കാറുണ്ടായിരുന്നു. ഇന്നും ആ കവിതയിലെ ഏതാനും വരികൾ നിശ്ചയമുള്ള പഴമക്കാർ ഇല്ലാതിരിക്കില്ല. ആ കവിതയിലെ രണ്ടു വരികളാണ് ആദ്യം കൊടുത്തിരിക്കുന്നത്. ഹൃദയസ്പർശിയായ ആ കവിത പൂർണ്ണരൂപത്തിൽ ഇപ്പോൾ കിട്ടാനില്ല. 80 കൊല്ലങ്ങൾക്കുമുൻപ് രചിച്ച ആ കവിത നഷ്ടപ്പെട്ടുപോകാൻ അനുവദിച്ചുകൂടാ. കുന്നംകുളം ചുറ്റുപാടുമുള്ള പല സ്ഥലത്തും അന്വേഷിച്ചിട്ടും കവിത കണ്ടു കിട്ടിയിട്ടില്ല. 200 കൊല്ലം മുൻപ് എഴുതപ്പെട്ട ആർത്താറ്റ് പള്ളിപ്പാട്ട് എന്ന ഗാനം ഇപ്രകാരം നഷ്ടപ്പെട്ടു എന്നു കരുതി ഇരിക്കുമ്പോൾ വളരെ അന്വേഷണങ്ങൾക്കുശേഷം കണ്ടുകിട്ടുകയും ആയതിന്റെ വ്യാഖ്യാനസഹിതം ആർത്താറ്റ് പള്ളിപ്പാട്ടും ചരിത്രരേഖകളും എന്ന പേരിൽ പുസ്തകമായി 1994-ൽ ഈ ലേഖകൻ എഴുതി പ്രസിദ്ധീകരിക്കുകയും ഉണ്ടായിട്ടുണ്ട്. ആർത്താറ്റ് പള്ളിപ്പാട്ട് കണ്ടു കിട്ടിയതുപോലെ കൈതക്കാലിയുടെ ശവമടക്കിനെക്കുറിച്ചുള്ള മാത്തുണ്ണി ചെറുവത്തൂരിന്റെ കവിതയും കണ്ടു കിട്ടുമെന്ന് വിശ്വസിക്കുന്നു. വായനക്കാരുടെ ആരുടെയെങ്കിലും പക്കൽ മാത്തുണ്ണി ചെറുവത്തൂരിന്റെ പ്രസ്തുത കവിത ഉണ്ടെങ്കിൽ വിവരം അറിയിച്ചാൽ വലിയ ഉപകാരമായിരിക്കും.*

**അഡ്വ. പി.സി.മാത്യു പുലിക്കോട്ടിൽ**
**ഗുരുവായൂർ റോഡ്, കുന്നംകുളം 680503**

# അകലെ, അകലെയാണ് സബർമതി

*പ്രൊഫ. വർഗീസ് മാത്യു, എടത്വാ-*

1998 മെയ് 11-ാം തീയതി ഉച്ചക്ക് 3.45-ന് ഇന്ത്യൻ പ്രധാനമന്ത്രി നാടകീയമായി പ്രഖ്യാപിച്ചു- ''ഇന്നു നടന്ന പരീക്ഷണങ്ങളിൽ ഒരു ഫിഷ്യൻ ഉപകരണവും ഒരു ലോയീൽഡ് ഡിവൈസും ഒരു തെർമോ ന്യൂക്ളിയർ ഡിവൈസും ഉൾപ്പെടുന്നു. ഫലങ്ങൾ പ്രതീക്ഷിച്ച മൂല്യം ഉള്ളവയാണ്''. മെയ് 13-ന് രണ്ട് അണു പരീക്ഷണങ്ങൾകൂടി നടത്തി ഭാരതം ലോകരാഷ്ട്രങ്ങളെ അമ്പരിപ്പിച്ചു. സമ്മിശ്രപ്രതികരണങ്ങളുടെ ഒരു ക്ഷോഭപരമ്പരയായിരുന്നു തുടർന്ന് പത്രമാധ്യമങ്ങളിൽ പ്രത്യക്ഷപ്പെട്ടത്. അധികാരികൾ ദേശസ്നേഹത്തിന്റെ വികാരവിജൃംഭണത്തിന് കിണഞ്ഞു പരിശ്രമിച്ചു. ഭൂരിപക്ഷവും ശക്തിയുടെ ഭക്തിയലമർന്നു. പാശ്ചാത്യ ശക്തികളെ വെല്ലുവിളിച്ചത്, അയൽരാജ്യങ്ങളെ ശാസിച്ചത്, നമുക്കിഷ്ടമായി. രാഷ്ട്രീയ നേതാക്കൾ വിക്കിവിക്കി പല അഭിപ്രായങ്ങളും നടത്തി. സമാധാനപ്രേമികളുടെ വനരോദനങ്ങൾ ഒറ്റപ്പെട്ടവയായി. ഇന്ത്യയുടെ അന്തസ് ഉയർന്നപ്പോൾ ആത്മാവ് കേഴുകയായിരുന്നു. സുചിന്തിത അഭിപ്രായങ്ങളിലൂടെ ദിശാബോധം വരുത്തുവാൻ കഴിവുള്ളവരുടെ അഭാവം വേദനയോടെ സമൂഹം തിരിച്ചറിഞ്ഞു. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും ഇ.എം.എസും നമ്മോടൊപ്പം ഇല്ലല്ലോ.

> ഇന്ത്യയുടെ അന്തസ് ഉയർന്നപ്പോൾ ആത്മാവ് കേഴുകയായിരുന്നു. സുചിന്തിത അഭിപ്രായങ്ങളിലൂടെ ദിശാബോധം വരുത്തുവാൻ കഴിവുള്ളവരുടെ അഭാവം വേദനയോടെ സമൂഹം തിരിച്ചറിഞ്ഞു. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും ഇ.എം.എസും നമ്മോടൊപ്പം ഇല്ലല്ലോ.

**ബുദ്ധൻ ചിരിക്കുന്നു.**

1974 -ൽ ഇന്ത്യ നടത്തിയ അണു പരീക്ഷണത്തിന് പേരിട്ടതാണ് ബുദ്ധൻ ചിരിക്കുന്നു. 24 വർഷങ്ങൾക്കുശേഷം ഒരു ബുദ്ധപൗർണമി ദിനമാണ് ഇന്ത്യയെ ആണവശക്തിയായി വിളംബരം ചെയ്യുവാൻ തെരഞ്ഞെടുത്തത്. ഇപ്പോഴത്തെ പദ്ധതിയുടെ രഹസ്യനാമമാണ്- ഓപ്പറേഷൻ ശക്തി, ഹിരോഷിമയെ ചാമ്പലാക്കിയ ബോംബിനെക്കാളും പ്രഹരശേഷിയുള്ള വിസ്ഫോടനങ്ങളാണ് നടന്നത്. കമ്പ്യൂട്ടർ ഉത്തേജിതപരീക്ഷണങ്ങളിലൂടെ ഭാവിയിൽ സൂപ്പർ ബോംബുകൾ നിർമ്മിക്കുവാനുള്ള സാങ്കേതികവിദ്യയും ഇന്ത്യ കരസ്ഥമാക്കി. അമേരിക്ക, റഷ്യ, യു.കെ. ചൈന, ഫ്രാൻസ് എന്നീ പഞ്ച ആണവശക്തികളുടെ ക്ളബിൽ കയറിപ്പറ്റാൻ നാം സാഹസികതോടെ ശ്രമിച്ചു. പാശ്ചാത്യ രാജ്യങ്ങളുടെ ഭീഷണിയും സുഹൃദരാജ്യങ്ങളുടെ ആശങ്കകളും നാം പുച്ഛിച്ചു തള്ളി. ഒരു അമേരിക്കൻ സെനറ്റർ പരിഹസിച്ചത് - ഇന്ത്യൻ സർക്കാർ വെടിവച്ചത് കാലിലാണെങ്കിലും അതു കൊണ്ടത് തലയ്ക്കു തന്നെയാണ്. ബുദ്ധന്റെ അഷ്ടാംഗമാർഗ്ഗങ്ങളും , നെഹ്റുവിന്റെ പഞ്ചശീലതത്വങ്ങളും ഗാന്ധിജിയുടെ അഹിംസാപാഠങ്ങളും നാം മറവിയിലൊളിപ്പിച്ചു. ദാരിദ്ര നിർമ്മാർജ്ജനം, സാക്ഷരതാ പ്രവർത്തനങ്ങൾ, ആദിയായവയെ മുൻഗണനാപട്ടികയിൽനിന്ന് താഴേക്ക് മാറ്റി. അണു വിസ്ഫോടനത്തിന്റെ ശക്തി പ്രകർഷം ഏവരെയും മത്തുപിടിപ്പിച്ചു. പൊഖ്റാൻ പുണ്യഭൂമിയായി വാഴ്ത്തപ്പെട്ടാലും അൽഭുതമില്ല. ബുദ്ധനു ചിരിക്കാൻ ധാരാളം വകയുണ്ട്.

**പാശ്ചാത്യ കാപട്യം**

ആണവവിസ്ഫോടനം നടത്തിയപേരിൽ ഇന്ത്യക്കെതിരെ ഭീഷണി ഉയർത്തുന്ന വിദേശരാഷ്ട്രങ്ങളുടെ, വിശേഷിച്ച് അമേരിക്കയുടെ വഞ്ചന തിരിച്ചറിയേണ്ടതാണ്. സമാധാനത്തിന്റെ കാവൽ മാലാഖമാരായി രംഗപ്രവേശം ചെയ്യുന്ന അമേരിക്ക 1032 ആണവ പരീക്ഷണങ്ങൾ നടത്തിയിട്ടുണ്ട്. 3500 ആണവായുധങ്ങളെങ്കിലും തയ്യാറാക്കിയിട്ടുണ്ട്. റഷ്യയുടെ പക്കൽ മൂവായിരവും ചൈനയുടെ കൈയ്യിൽ മുന്നൂറ് ആണവായുധങ്ങളുമുണ്ടെന്ന് കരുതപ്പെടുന്നു. ഈ ഭൂലോകത്തെ അനേക തവണ ചുട്ടുകരിക്കാനുള്ള മാരകായുധങ്ങൾ സജ്ജമാക്കിയ ബാലിസ്റ്റിക് മിസൈലുകളുടെ ഓരത്തുനിന്നുകൊണ്ടാണവർ ഇന്ത്യക്കെതിരേ ആക്രോശിക്കുന്നത്.

പാകിസ്ഥാനെ ആയുധമണിയിക്കുന്നതിൽ ചൈനക്കും, അമേരിക്കക്കും വലിയ പങ്കാണുള്ളത്. ഘോറിമിസൈലിന് തിരിച്ചടി വേണമെന്ന് ഭാരതം കരുതിയതും സ്വഭാവികമാണ്. സമഗ്ര ആണവപരീക്ഷണ നിരോധനകരാറിൽ ( CTBT- Comprehensive TestBan Treaty) ഇന്ത്യ ഒപ്പിടാത്തതും അധാർമ്മികമല്ല. ഈകരാറിൻ പ്രകാരം ആണവശേഷി ഇപ്പോൾ ഇല്ലാത്ത രാജ്യങ്ങൾ അത് കരസ്ഥമാക്കാൻ പാടില്ല. ഉള്ളവർ ഉപേക്ഷിക്കണമെന്ന് അനുശാസിക്കുന്നുമില്ല. തികച്ചും പക്ഷപാതപരമായ

ഈ കരാർ വികസിത രാഷ്ട്രങ്ങളുടെ കപടതന്ത്രം വിളിച്ചോതുന്നു. ശക്തരുടെ ധാർഷ്ട്യത്തിനു മുൻപിൽ മുട്ടുമടക്കാതെ നിൽക്കുവാനുള്ള ആത്മാഭിമാനം നമുക്കെന്നും ഉണ്ടായിരിക്കണം. ശാസ്ത്ര സാങ്കേതിക രംഗത്ത് നമ്മുടെ നാടിന്റെ ഉജ്ജ്വല മുന്നേറ്റം പല വിദേശശക്തികളുടെ ഉറക്കം കെടുത്തുന്നുവെന്നത് പരമാർത്ഥമാണ്.

*ആണവോർജ്ജം- അല്പം ശാസ്ത്രം*

അണുശക്തിയുടെ അപാരശേഷിയെക്കുറിച്ച് ലോകം മനസ്സിലാക്കിയത് ഹിരോഷിമയിൽ വർഷിച്ച ബോംബിലൂടെയാണ്. ഫിഷൻ തത്വമാണ് ഇതിന്റെ പിന്നിൽ. 1939-ൽ ഓട്ടോഹാൻ എന്ന ശ്സാത്രജ്ഞനാണ് ഫിഷൻ കണ്ടുപിടിച്ചത്. ഭാരം കൂടിയ ഒരു ന്യൂക്ലിയസിനെ (ഉദാ. യുറേനിയം) വിഭജിക്കുമ്പോൾ അതി ഭീമമായ ഊർജ്ജം പ്രവഹിക്കുന്നു. ദ്രവ്യത്തെ ഊർജ്ജമാക്കുന്ന വിശ്രുത സമവാക്യം ( $E= mc^2$) ഐൻസ്റ്റീനാണ് കണ്ടെത്തിയത്. ഈ വാക്യമനുസരിച്ച് ഒരു ഗ്രാം യുറേനിയത്തിൽനിന്ന് $9x\ 10^{13}$ ഊർജ്ജം ലഭിക്കും. (കേരളത്തിലെ ട്രാൻപോർട്ട് ബസുകൾ ഒരു വർഷം ഓടിക്കുവാൻ ഈ ഊർജ്ജം അധികമാണ്. ( Chain Reaction) ആറ്റം ബോംബിന്റെ വിനാശരഹസ്യം. ഈ ഊർജ്ജത്തെ യഥോചിതം നിയന്ത്രിച്ചാൽ ഫിഷൻ പ്രക്രിയയെ ഊർജ്ജത്തിന്റെ വൻകലവറയായി നമുക്കു പ്രയോജനപ്പെടുത്താം.. ആണവനിലയങ്ങൾ (Nuclear Reactors) ഉദാ. കൽപ്പാക്കം വൈദ്യുത ഉൽപാദന രംഗത്ത് മികച്ച വാഗ്ദാനമാണ്.

ഫിഷൻ പിളർക്കലാണെങ്കിൽ ഫ്യൂഷൻ സംയോജനമാണ്. ഫിഷനെക്കാൾ പതിന്മടങ്ങ് ഊർജ്ജദായകമാണിത്. രണ്ട് ഭാരം കുറഞ്ഞ ന്യൂക്ലിയസുകളെ ( ഉദാ. ഹൈഡ്രജൻ) സംയോജിപ്പിക്കുമ്പോൾ ഫ്യൂഷൻ നടക്കുന്നു. പറയാനെളുപ്പമാണ് സംയോജനമെന്നൊക്കെ (സംയോജിപ്പിക്കൽ അത്ര എളുപ്പമല്ലെന്ന് മലങ്കരസഭാമക്കളെ ആരും പഠിപ്പിക്കേണ്ടതില്ലല്ലോ) അത്യുഗ്രമായ ഊഷ്മാവിലും മർദ്ദത്തിലും മാത്രമേ ഫ്യൂഷൻ നടക്കൂ. അത്തരം പ്രവർത്തനങ്ങളെ Thermonuclear Reactions എന്നു വിളിക്കുന്നു. സൂര്യന്റെ അനന്ത ഊർജ്ജസ്രോതസ്സിന് കാരണം ഫ്യൂഷൻ തന്നെ. ബോംബുകളിൽ ഫ്യൂഷൻ നടത്തുവാൻ ആദ്യം ഫിഷൻ സ്ഫോടനം നടത്തുന്നു. ഫിഷൻ വേളയിലുള്ള അത്യുഗ്രമായ ഊഷ്മാവിലും മർദ്ദത്തിലും ഫ്യൂഷൻ അരങ്ങേറും. ഇതാണ് ഹൈഡ്രൺ ബോംബ്. ഇതിന്റെ വിനാശ ശേഷി അതിഭീകരമായിരിക്കും. ഹിരോഷിമായിൽ ഇട്ട Atom Bomb ഇതിന്റെ മുമ്പിൽ നിസാരം. ഹൈഡ്രജൻ ബോംബ് നിർമ്മിക്കുവാൻ ഇൻഡ്യ പ്രാപ്തി നേടിയെന്നാണ് പൊഖ്റാൻ നൽകുന്ന സൂചന.

**വിനാശത്തിന്റെ ചോരപ്പാടുകൾ**

ഹിറ്റ്ലറിന്റേയും പിന്തുണരാജ്യങ്ങളുടേയും മുന്നേറ്റം തടയുവാൻ അണുബോംബു നിർമ്മാണത്തിന് അമേരിക്ക നിശ്ചയിച്ചു. മാൻഹാട്ടൺ പദ്ധതിയെന്ന ഈ പ്രോജക്ടിന്റെ ഡയറക്ടറായി ഐൻസ്റ്റീൻ നിയമിക്കപ്പെട്ടു. തന്റെ ഗവേഷണഫലങ്ങൾ ഒരു ഭീഷണിക്കായിമാത്രം, ഒരാളെപ്പോലും നശിപ്പിക്കുവാൻ ഉപയോഗിക്കുകയില്ലെന്ന ഉറപ്പോടെയാണ് അദ്ദേഹം പ്രവർത്തിച്ചത്. എന്നാൽ രാഷ്ട്രീയ നേതാക്കളുടേയും പട്ടാളമേധാവികളുടേയും വഞ്ചനയുടെ മുന്നിൽ അദ്ദേഹം നിസ്സഹായനായി കരഞ്ഞു. 1945-ൽ ഹിരോഷിമയിലും തുടർന്ന് നാഗസാക്കിയിലും അണുബോംബ് വർഷിച്ചു. രണ്ടു നഗരങ്ങൾ ഭസ്മീകരിക്കപ്പെട്ടു. പതിനായിരങ്ങൾ പിടഞ്ഞു മരിച്ചു. സംഹാരതാണ്ഡവത്തിന്റെ പൈശാചിക അരങ്ങേറ്റം കണ്ട് ലോകം ഞെട്ടി. റേഡിയേഷൻ മൂലം ജനിതകവൈകല്യങ്ങൾ തലമുറകളിലേക്ക് കൈമാറി ഇന്നും ജീവിക്കുന്ന അനേകം രക്തസാക്ഷികൾ അവശേഷിക്കുന്നു. (ഹിരോഷിമാവാസികൾ പൊഖ്റാൻ പരീക്ഷണത്തിൽ പ്രതിക്ഷേധിച്ച് നമ്മുടെ എംബസിക്കുമുന്നിൽ പ്രകടനം നടത്തിയത് ഏവരും ശ്രദ്ധിച്ചു. ) ഹിരോഷിമായിലെ സ്ഫോടനത്തിനുശേഷം ഐൻസ്റ്റയീൻ അണുശാസ്ത്ര ഗവേഷണം ഉപേക്ഷിച്ച് സമാധാനദൂതുമായി ജീവിതാന്ത്യം വരെ പ്രവർത്തിച്ചു. ആണവായുധങ്ങളുടെ അതിമാരക ശേഷി അദ്ദേഹം വ്യക്തമായി മനസ്സിലാക്കിയിരുന്നു. ഒരിക്കൽ പത്രലേഖകൻ ചോദിച്ചു- മൂന്നാം ലോകമഹായുദ്ധത്തിലെ ആയുധങ്ങൾ എന്തായിരിക്കും ഐൻസ്റ്റയിൻ നിരാശയോടെ പറഞ്ഞു അണ്വായുധങ്ങൾ തന്നെ. നാലാമതൊരു മഹായുദ്ധം ഉണ്ടായാലോ ഐൻസ്റ്റയിൻ തറപ്പിച്ചു പറഞ്ഞു അതിനു സാദ്ധ്യതയില്ല കാരണം മൂന്നാം യുദ്ധത്തിൽ തന്നെ മാനവരാശിമിക്കവാറും നാമാവിശേഷമാകും. അഥവാ, ചിലർ അവശേഷിച്ചാൽ അവർ യുദ്ധം ചെയ്യുന്നത് കല്ലും കട്ടയുമായിട്ടായിരിക്കും. ഭൂമിയിലെ സമസ്തവും ചുട്ടു ചാമ്പലാക്കുന്ന , ഭൂമിയെ വീണ്ടും ശൂന്യവും പാഴുമാക്കുന്ന അണ്വായുധകൂമ്പാരങ്ങളുടെ മുകളിലാണ് നാമിന്ന്.

**വിവേകം ജയിക്കട്ടെ.**

പൊഖ്റാൻ അണുവിസ്ഫോടനം ഭാരതചരിത്രത്തിലെ നാഴികക്കല്ലാണ്. പാശ്ചാത്യരാജ്യങ്ങൾ അംഗീകരിക്കാൻ വിമുഖരാണെങ്കിലും, ഇന്ത്യ ആറാമത്തെ ആണവശക്തിയായി. . ഇന്ത്യൻ ജനതയുടെ ആത്മവിശ്വാസം ഉയർത്താൻ ഇത് സഹായകമായെന്നും വിശ്വസിക്കപ്പെടുന്നു. നമ്മുടെ ശാസ്ത്രസാങ്കേതികവിദ്യയുടെ അത്ഭുതാവഹമായ വളർച്ചയുടെ സൂചകമായും കരുതാം. മിസൈൽ സാങ്കേതികവിദ്യ, ബഹിരാകാശഗവേഷണം, കമ്പ്യൂട്ടർ ഈ

ലോക മേഖലകളിലെല്ലാം ഇന്ത്യക്ക് ശക്തമായ അടിത്തറയുണ്ട്. നമ്മുടെ ശാസ്ത്ര പുരോഗതിയിൽ ഓരോ ഭാരതീയനും അഭിമാനിക്കാം. പക്ഷേ, ഈ വികാരവിസ്ഫോടനം 'ആക്രമോൽസുക ദേശീയത' എന്ന അപകടത്തിലേക്ക് വഴിമാറാതിരിക്കാൻ വിവേകം കാട്ടണം. നമ്മുടെ ശക്തി മറ്റുള്ളവരെ ഭീഷണിപ്പെടുത്താനും സമാധാനാന്തരീക്ഷം കലുഷിതമാക്കാനും ഒരിക്കലും ഇടവരരുത്. ''One man's hope shall not be despair of another.'' നാടിന്റെ അടിസ്ഥാന പ്രശ്നങ്ങൾ - ദാരിദ്ര്യം , തൊഴിലില്ലായ്മ, നിരക്ഷരത, വർഗ്ഗീയത, ആരോഗ്യപ്രശ്നങ്ങൾ ഇവ പരിഹരിക്കുവാനുള്ള ശ്രമങ്ങൾക്ക് മുൻഗണന കൊടുക്കണം. ദക്ഷിണേഷ്യയിൽ ആണവായുധങ്ങൾ പെരുകുന്നത് യുദ്ധത്തിലേക്കും സാർവ്വത്രിക വിനാശത്തിലേക്കും വഴിനയിക്കും. ഹിംസ ആരെ ലക്ഷ്യമാക്കുന്നോ, അവരെ മാത്രമല്ല ഹനിക്കുന്നതെന്നും എല്ലാവരെയും നശിപ്പിക്കുമെന്നും ഗാന്ധിജി പഠിപ്പിച്ചു. സമാധാനത്തിന്റെ അഹിംസയുടെ, സ്നേഹസാഹോദര്യങ്ങളുടെ സബർമതി നമ്മിൽ നിന്ന് അകലുകയല്ലേ ഗാന്ധിജിയുടെ വിലാപം ശ്രദ്ധിക്കാം. '' Sabarmathi is far off. But Nowkhali is near'' കിടമത്സരങ്ങളും അക്രമ പ്രവണതകളും ആയുധപന്തയങ്ങളും അവസാനിക്കുവാൻ നമുക്ക് പ്രാർത്ഥിക്കാം.''സമരം മായട്ടെ- കലഹം ശമമാർന്നീടട്ടെ.'' ❁

## പ്രത്യാശാ കൗൺസലിംഗ് സെന്റർ

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നടത്തപ്പെടുന്ന പ്രത്യാശാ കൗൺസലിംഗ് സെന്ററിലെ 3-മതു ബാച്ചിലേക്കുള്ള പ്രവേശനത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു. വൈദികർക്കും, കന്യാസ്ത്രീകൾക്കും പുറമെ, സഭയുടെ വിവിധ അദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്കും അപേക്ഷിക്കാവുന്നതാണ്. അപേക്ഷഫാറത്തിനും, പ്രോസ്പക്ടസിനും *കോ- ഓർഡിനേറ്റർ, പ്രത്യാശാ കൗൺസലിംഗ് സെന്റർ , ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, P.B.No: 98 കോട്ടയം - 686001* എന്ന വിലാസത്തിൽ ഉടൻ എഴുതുക.

## മക്കാബിയർ 6

ഫാ. മാത്യു. ജോൺ

ഇതേസമയത്ത് അപ്പോളോണിയസ് വലിയൊരു സമരിയ സൈന്യത്തോടെ ഇസ്രായേലിനെ ആക്രമിച്ചു..... അയൽ രാജ്യങ്ങൾ മിക്കതും ഇസ്രായേലിനെ ആക്രമിക്കാൻ തുനിഞ്ഞു....

എന്നാൽ യൂദാസ് മക്കാബി അപ്പോളോണിയസിനെ തോല്പിച്ചു. അവന്റെ വാൾ കൈക്കലാക്കി

ഇതറിഞ്ഞ സിറിയ സൈന്യാധിപനായ സെറോനും ഇസ്രായേലിനെതിരെ തിരിച്ചു.

അവനെ ഞാൻ കൊല്ലും - വേഗം യുദ്ധത്തിനൊരുങ്ങ്...

എന്നാൽ യൂദാസിന്റെ കൂടെ കുറച്ച് ആളുകളേ ഉണ്ടായിരുന്നുള്ളൂ. എങ്കിലും അവൻ അവരെ ധൈര്യപ്പെടുത്തി.

നിങ്ങൾ ധൈര്യമായിരിക്കൂ. സൈന്യം ചെറുതോ വലുതോ എന്നതല്ല പ്രധാനം. ദൈവം നമ്മുടെ കൂടെ ഉണ്ടെന്നതാണ്.. യഹോവ നമ്മോടു കൂടെ..

അന്നു രാത്രിയിൽ യൂദാസിന്റെ നേതൃത്വത്തിൽ സെറോനെതിരെ ഒരു കൊച്ചു സൈന്യം യാത്രയായി

ബത്ത്ഹോറോൺ എന്ന സ്ഥലത്തു വച്ച് യൂദാസും സിറിയൻ കടുവയായ സെറോനും മുഖാമുഖം കണ്ടു..! അവർ തമ്മിലടുത്തു....

തുടരും--

# പത്താമത് പോസ്റ്റ് എസ്. എസ്. എൽ.സി. ക്യാമ്പ്

## അവലോകനം

*ലൂബി ഏലി മാത്യു*

പ്രകൃതി രമണീയമായ മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ ചെലവഴിച്ച എട്ടു ദിവസങ്ങൾ കൊണ്ട് ഞങ്ങൾ പഠിച്ചത് കുറച്ചൊന്നുമായിരുന്നില്ല സ്നേഹത്തിന്റേയും സാഹോദര്യത്തിന്റേയും കരുതലിന്റേയും പങ്കുവയ്ക്കലിന്റേയും ആ ദിവസങ്ങൾ അവിസ്മരണീയമായ ഒരു അനുഭവമായി

ആദ്യ ദിവസത്തെ ദുഖത്തിനു കാരണം അപരിചിതത്വമായിരുന്നെങ്കിൽ ഇത്ര പെട്ടെന്ന് ഈ എട്ടു ദിവസങ്ങളും കഴിഞ്ഞുപോയല്ലോ എന്നോർത്തായിരുന്നു അവസാന ദിവസം ഞങ്ങൾ ദുഖിച്ചത്.

ആശ്രമത്തിലെ ചാപ്പൽ ഞങ്ങളെ വളരെ ആകർഷിച്ചു. പുറത്തു നിന്നു നോക്കിയാൽ വളരെ ഒരു ഹിന്ദു ക്ഷേത്രത്തിന്റെ മട്ട്. കമാനാകൃതിയിലുള്ള അതിന്റെ മുകൾത്തട്ടും , വൃത്താകൃതിയിൽ പണികഴിപ്പിച്ചിട്ടുള്ള ഉൾഭാഗവും ചാപ്പലിന് ഭംഗി നല്കുന്നു. രാവിലേയും വൈകിട്ടുമുള്ള പ്രാർത്ഥനക്കും യോഗ പരിശീലനക്ളാസ്സുകൾക്കും ഞങ്ങൾ കൂടിയിരുന്നത് ഇവിടെയാണ്.

ക്യാമ്പിന്റെ ഔദ്യോഗികമായ ഉദ്ഘാടനം ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ നിർവ്വഹിച്ചു. വിദ്യാഭ്യാസത്തിന്റെ അഞ്ച് അടിസ്ഥാന തത്വങ്ങളെക്കുറിച്ച് അദ്ദേഹം ഉദ്ബോധിപ്പിച്ചു. ഏം.ജി. ഓ.സി.എസ്.എം. ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ് അദ്ധ്യക്ഷനായിരുന്നു. ക്യാമ്പ് ഡയറക്ടർ പ്രൊഫ. പി.സി. ഏലിയാസ് സ്വാഗതവും കോ- ഓർഡിനേറ്റർ കോശി മാത്യു കൃതജ്ഞതയും അർപ്പിച്ചു. ശ്രീ. ജേക്കബ് സഖറിയ പ്രസംഗിച്ചു.

ക്യാമ്പ് നടത്തിപ്പ് കൂടുതൽ സുഗമമാക്കുവാനും, എല്ലാ വിദ്യാർത്ഥികളേയും അതിൽ പങ്കെടുപ്പിക്കുവാനും., വേണ്ടി ഞങ്ങളെ നാലു ഗ്രൂപ്പുകളായി തിരിച്ചു. അത്തനേഷ്യസ്, ബസേലിയോസ്, കൂറിലോസ്, ഡയനീഷ്യാസ് എന്നിവ. ഓരോ ദിവസവും ഓരോ ഗ്രൂപ്പിനായിരുന്നു ക്യാമ്പ് നടത്തിപ്പിന്റെ ചുമതല. പ്രാർത്ഥന നയിക്കുക, ക്ളാസ്സെടുക്കാൻ വരുന്ന അദ്ധ്യാപകരെ സ്വീകരിക്കുക, അവരെ പരിചയപ്പെടുക, സ്വാഗതവും കൃതജ്ഞതയും പറയുക.ഹാൾ വൃത്തിയായി ക്രമീകരിക്കുക, ആഹാരം വിളമ്പുക, ഇതൊക്കെ ആയിരുന്നു ഓരോ ഗ്രൂപ്പിന്റേയും അതാതു ദിവസത്തെ ചുമതലകൾ. മികച്ച പ്രകടനം കാഴ്ചവയ്ക്കുന്ന ഗ്രൂപ്പിന് സമ്മാനം പ്രഖ്യാപിച്ചിരുന്നതിനാൽ ഞങ്ങൾ വളരെ ഉത്സാഹത്തോടുകൂടിയാണ് പങ്കെടുത്തിരുന്നത്. മിക്കവാവും എല്ലാ ദിവസങ്ങളിലും ഗ്രൂപ്പ് മീറ്റിംഗുകൾ നടത്തിയിരുന്നു. ഒഴിവു സമയങ്ങൾ പോലും ഉപയോഗപ്രദമാക്കുവാൻ വേണ്ടി പദപ്രശ്നങ്ങൾ ഗ്രൂപ്പ് തിരിച്ച് നടത്തിയിരുന്നു.

ദൈവം ഞങ്ങളെക്കൊണ്ട് എന്താഗ്രഹിക്കുന്നു എന്നും ഭാവിയിൽ ഏതു പ്രവർത്തനമേഖലയിൽ വാപൃതരാവണമന്നും പ്രാർത്ഥനാപൂർവ്വം കണ്ടു പിടിക്കുക എന്ന ലക്ഷ്യത്തിലേക്ക് അടുക്കുവാൻ പ്രഭാതസമയത്ത് നടത്തിവന്നിരുന്ന ധ്യാനപ്രസംഗങ്ങൾ ഞങ്ങളെ വളരെയധികം സഹായിച്ചു.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ പക്കോമിയോസ്, എന്നീ തിരുമേനിമാർ ക്യാമ്പ് സന്ദർശിച്ച് പ്രബോധനങ്ങൾ നല്കി. വേദശാസ്ത്ര പരമായുള്ള ഞങ്ങളുടെ സംശയങ്ങൾക്ക് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി മറുപടി പറയുകയും പ്രാർത്ഥനാകാർഡ് കുട്ടികൾക്കായി സമ്മാനിക്കുകയും ചേയ്തു.

ശ്രീ. പോൾ മണലിൽ, ശ്രീ. തോമസ് നീലാർമഠം, ശ്രീ. ജയിംസ് ആദായി എന്നിവർ പങ്കെടുത്ത മീഡിയ സെമിനാരിൽ ഞങ്ങൾ വളരെയധികം സംശയങ്ങൾ ചോദിക്കുകയും അവർ മറുപടി പറയുകയും ചെയ്തു. മുഖാ മുഖം പരിപാടി വളരെ സജീവമായിരുന്നു. ഇതിൽ ഐ.സി.

തമ്പാൻ (ഡി.വൈ.എസ്.പി. ) ഡോ. വി.മാത്യു കുര്യൻ, ഡോ. വർഗീസ് പോൾ, എഞ്ചിനീയർമാരായ ചിക്കു ഏബ്രഹാം, അന്നമ്മ ഏലിയാസ് എന്നിവർ പങ്കെടുത്തു. അഭിവന്ദ്യ പക്കോമിയോസ് തിരുമേനി, ബഹു. പോൾ റമ്പാച്ചൻ, ഫാ.കെ.പൗലോസ് എന്നിവരും പരിപാടിയിൽ സന്നിഹിതരായിരുന്നു.

ക്യാമ്പ് കൂടുതൽ രസകരമാക്കാൻ കലാപരിപാടികളും നടന്നു. പ്രസംഗം, സംഗീതം എന്നിവയിൽ ഗ്രൂപ്പ് തിരിച്ചുള്ള മത്സരങ്ങളും ഉണ്ടായിരുന്നു. നാലു ഗ്രൂപ്പുകളെയും പങ്കെടുപ്പിച്ചുകൊണ്ടുള്ള ടാലന്റ് നൈറ്റ് ഗംഭീരമായി. ഇതിൽ എല്ലാ അംഗങ്ങൾക്കും വേദിയിൽ കയറുവാൻ അവസരം ലഭിച്ചു.

ശ്രീ. ചെറിയാൻ വർഗീസിന്റെ നിർദേശപ്രകാരം നടത്തിയ തീം സോങ് രചനാ മത്സരമായിരുന്നു ക്യാമ്പിന്റെ മറ്റൊരു സവിശേഷത. ഇതിൽ പത്തു മിനിട്ടുകൊണ്ട് ഓരോ ഗ്രൂപ്പും ഓരോ ഗാനം രചിച്ച് അവതരിപ്പിക്കണമെന്നതായിരുന്നു നിയമം. ഇതിൽ ഒന്നാം സമ്മാനാർഹരായ ഡയനീഷ്യസ് ഗ്രൂപ്പിന്റെ ഗാനം ചുവടെ ചേർക്കുന്നു.

എട്ടുദിനമൊത്തു ചേരാൻ തന്ന കൃപയ്ക്കായി നന്ദി

എല്ലാരേയും സ്നേഹിതരായ് കണ്ടീടുവാനായി

സ്വർഗ്ഗീയ പിതാവേ ഞങ്ങൾ പാടി സ്തുതിച്ചിടുന്നു

അനുഗ്രഹങ്ങൾ ചൊരിഞ്ഞാശീർവദിച്ചിടുവാൻ.

ഈ ക്യാമ്പിന്റെ ഏറ്റവും വലിയ ആകർഷണമായിരുന്നു ദശവത്സര കൂട്ടായ്മ. എം.ജി. ഓ.സി. എസ്. എം. കുടുംബത്തിലെ തലമുറകളുടെ സംഗമമായിരുന്നു അത്. കഴിഞ്ഞ പത്തുവർഷങ്ങളായി ഈ ക്യാമ്പിൽ പങ്കെടുത്തവരെയെല്ലാം ക്ഷണിച്ചിരുന്നെങ്കിലും ഏകദേശം അൻപതോളം പേരാണ് പങ്കെടുത്തിരുന്നത്. അവരോടൊന്നിച്ച് ഒരു ദിവസം ചെലവഴിക്കുവാനും ഈ ക്യാമ്പ് തങ്ങളുടെ ജീവിതത്തിൽ എന്തുമാത്രം സ്വാധീനം ചെലുത്തിയെന്ന് അവരിൽനിന്ന് കേൾക്കുവാനും ഞങ്ങൾക്ക് സാധിച്ചു. ഞങ്ങളോടൊപ്പമുണ്ടായിരുന്ന അദ്ധ്യാപകരുടെ ഓർമ്മകളെ ബഹുദൂരം പിന്നോട്ടു കൊണ്ടുപോകാൻ അവർക്കു കഴിഞ്ഞു. ആകർഷകങ്ങളായ ചില കലാപരിപാടികൾ അവർ അവതരിപ്പിക്കുകയും ചെയ്തു.

പത്താമത് ക്യാമ്പിൽ മുപ്പത്തേഴു വിദ്യാർത്ഥികൾ പങ്കെടുത്തു. നേതൃത്വം നൽകിക്കൊണ്ട് ക്യാമ്പ് ഡയറക്ടർ പി.സി. ഏലിയാസ് , സിസ്റ്റർ മെറീനാ, ശ്രീമതി അന്നമ്മ ഏലിയാസ്, ശ്രീ. ജേക്കബ് സക്കറിയ, ശ്രീ മാത്യു ടി. തോമസ്, ശ്രീ പ്രശാന്ത് കെ. ഓണാട്ട് ശ്രീ സന്തോഷ് മാങ്ങാനം , രേഷ്മടീച്ചർ എന്നിവർ മുഴുവൻ സമയവും ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു. ഒരു വിദ്യാർത്ഥി പറ

ഞ്ഞു. ഈ ക്യാമ്പിൽ സംബന്ധിച്ചതുമൂലം എനിക്ക് മുപ്പത്താറു സഹോദരീ സഹോദരൻമാരെ ലഭിച്ചു.

ദൈവത്തിൽനിന്ന് കൃപകളെ സ്വീകരിപ്പാനും, സൗഹാർദ്ദവും സാഹോദര്യവും പങ്കുവെയ്ക്കാനും, കൂട്ടുകാരിൽ നിന്ന് പ്രചോദനം ഉൾക്കൊള്ളുവാനും, അദ്ധ്യാപകരിൽനിന്ന് നല്ല മൂല്യങ്ങളും ഉപദേശങ്ങളും സ്വീകരിപ്പാനും, കഴിഞ്ഞ ഈ എട്ടു ദിവസങ്ങൾ ഞങ്ങളുടെ ജീവിതത്തിൽ ചെലുത്തിയ സ്വാധീനം വളരെയേറെയാണ്.

"മലങ്കര സഭ" മുൻ പത്രാധിപർ
എം.സി. കുറിയാക്കോസ് റമ്പാന്റെ
40–ാം ചരമവാർഷികം



പാത്താമുട്ടം സ്ലീബാപള്ളിയുടേയും സെന്റ് മേരീസ് ചാപ്പലിന്റേയും സ്ഥാപകനും മലങ്കര സഭാ സെക്രട്ടറിയും, മലങ്കരസഭ മാസികയുടെ പത്രാധിപരും ഗ്രന്ഥകാരനും, ധ്യാനഗുരുവുമായിരുന്ന വ. ദി. ശ്രീ. എം.സി. കുറിയാക്കോസ് റമ്പാന്റെ 40– ശ്രാദ്ധം 1998 ജൂലൈ 19,20 തീയതികളിൽ ( ഞായർ, തിങ്കൾ) പാത്താമുട്ടം സ്ലീബാപള്ളിയിൽ നിരണം ഭദ്രസനാധിപൻ നി. വ.ദി. ശ്രീ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപോലീത്തായുടെ പ്രധാനകാർമ്മികത്വത്തിൽ നടത്തപ്പെടുന്നതാണ്.

ഓർമ്മദിനം
27–ാം ചരമവാർഷികം
30–7–1998



ഫാ.റ്റി.വി. ജോർജ്ജ്
(നെടുമാവ്)
മുൻ എഡിറ്റർ 'മലങ്കരസഭ'

31-ാം ചരമദിനം
27-6-1998



പി.ഐ. ജോർജ്ജ്
പുത്തൻ വീട്
വടക്കേക്കര
അഷ്ടമുടി പി.ഒ,
പെരിനാട്

## 5–ാം ചരമവാർഷികം
## 9-8-1998

വെങ്ങാഴിയിൽ ജോർജ് കത്തനാർ – നിരണം



"ആചാര്യേശാ മിശാഹാ കൂദാശകളർപ്പിച്ചോരീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം"

# അൾത്താര വിചാരം

*(ആരാധനാകാര്യങ്ങളെക്കുറിച്ച് വൈദികരുടേയും മറ്റുള്ളവരുടേയും സംശയനിവാരണത്തിനായി ഒരു പംക്തി ഇവിടെ ആരംഭിക്കുന്നു)*

## ആമുഖം

മലങ്കരസഭ മുഴുവനായി പരിശോധിച്ചാൽ ഐക്യരൂപമില്ലാത്ത രീതിയിലുള്ളതായ ശുശ്രൂഷാ സംവിധാനങ്ങളും, രാഗങ്ങളും ഉണ്ട്. ഒരു ഐക്യരൂപത്തിനു ശ്രമിച്ചാലും പെട്ടെന്ന് പ്രയാസം തന്നെ. ഈ വ്യത്യാസങ്ങൾ വരുവാനുള്ള പ്രധാന കാര്യങ്ങളെ അപഗ്രഥനം ചെയ്യട്ടെ.

നമ്മുടെ ആരാധനാക്രമത്തിന്റെ മൂലഭാഷ പാശ്ചാത്യ സുറിയാനിയാണ്. ഈ ആരാധനാക്രമം മലങ്കരസഭയിൽ വേരുറക്കുവാൻ തുടങ്ങിയതാണ്. പ. പത്രോസ് ത്രിതീയൻ പാത്രിയർക്കീസിന്റെ ആഗമനത്തോടെയാണ് തുറമ്ദീൻ പാരമ്പര്യത്തിലുള്ള ഈ ക്രമം കൂടാതെ മൂഡൽ പാരമ്പര്യവും പില്ക്കാലത്തു സഭയിൽ വന്നു. ഇങ്ങനെ രണ്ടു പാരമ്പര്യങ്ങൾ ഇന്നു സഭയിലുണ്ട്.

2. ശീമായിലുള്ള പള്ളികളിൽ ഇതിനേക്കാൾ വൈവിധ്യങ്ങളുണ്ട്. കാരണം ആരാധനാക്രമങ്ങൾ രൂപീകൃതമായത്. ആശ്രമങ്ങളെ കേന്ദ്രീകരിച്ചാണ്. വിവിധ ആശ്രമങ്ങളിൽ ഉപയോഗിച്ചിരുന്ന ആരാധനാക്രമങ്ങൾ ഉള്ളതിനാൽ ക്രമങ്ങളുടെ മുകളിൽ തന്നെ ഇന്ന ദയറായിൽ ഉപയോഗിക്കുന്നത് എന്നത് പ്രത്യേകം സൂചിപ്പിച്ചിരിക്കണം. ശുശ്രൂഷകളിലെ വൈവിധ്യവും സുറിയാനി ആരാധനാക്രമത്തിൽ സ്പഷ്ടമാണ്. ഉദാഹരണമായി ജനനപ്പെരുന്നാളിലെ ശുശ്രൂഷാക്രമത്തിൽ, തീജ്വാല ശുശ്രൂഷ കഴിഞ്ഞ് പ്രദിക്ഷണം പള്ളിയിൽ പ്രവേശിച്ചാൽ സ്ളീബാ ആഘോഷം ഇല്ലാത്ത ക്രമവുമുണ്ട്. അതുകൊണ്ട് വൈദികർ ചോദിക്കാറുണ്ട് സ്ളീബാ ആഘോഷം ജനനപ്പെരുനാളിന് ആവശ്യമോ എന്ന്. അങ്ങനെയുമാകാം. ഇങ്ങനെയുമാകാം എന്നാണ് ഇതിന്റെ മറുപടി എങ്കിലും നമ്മുടെ കൈവശം ഉള്ള ക്രമത്തിൽ ആഘോഷം ഉണ്ട് എങ്കിൽ അത് നടത്തണം എന്നാണ് എന്റെ അഭിപ്രായം. ശുശ്രൂഷ സംവിധാനം എന്ന പുസ്തകം സുറിയാനിയിൽ നിന്നും എഴുതിയപ്പോൾ ( അഭി. യൂഹാനോൻ മാർ സേവേറിയോസ്, ബ. കോനാട്ട് ഏബ്രഹാം എന്നിവർ പ്രസിദ്ധീകരിച്ച പുസ്തകം) പല ചെറിയ കാര്യങ്ങളും ചേർത്തിട്ടില്ല. തന്മൂലം പല കാര്യങ്ങളും ആധികാരികമായി ഇന്നത് ഇന്നപോലെ എല്ലാ വൈദികരും ചെയ്യുമെന്ന് നിർബന്ധിക്കുവാൻ പറ്റുകയില്ല. മല്പാന്മാരായിരുന്നല്ലോ നമ്മുടെ ആരാധനയും പാരമ്പര്യങ്ങളും തലമുറകൾക്ക് കൈമാറിയിരുന്നത്. മല്പാന്മാരും അവരുടെ ഗുരുക്കന്മാരിൽ നിന്നും ഗ്രഹിച്ചതും അതു ഗ്രഹിപ്പിക്കുന്നതും തമ്മിൽ അല്പമെങ്കിലും വ്യത്യാസങ്ങൾ ഉണ്ടായിരുന്നിരിക്കാം. സംഗീതവാസനയില്ലാത്ത മല്പാൻ രാഗങ്ങൾ തനിക്ക് ആകാവുന്ന രീതിയിൽ ആലപിക്കും. സംഗീതവാസനയുള്ള മല്പാൻ തന്റെ കഴിവുകൾ അല്പം കൂടി സംഗീതത്തിൽ പ്രതിഫലിപ്പിക്കുവാൻ തുനിയും. ഇങ്ങനെ സംഗീതം ഒന്ന് എങ്കിലും സ്വരസ്ഥാനങ്ങളിൽ വളരെ വ്യത്യാസം വന്നിട്ടുണ്ട്. അതുപോലെ അത്മീയ ജീവിതത്തിലും അനുഷ്ഠാനത്തിലും മല്പാന്മാർ തമ്മിൽ വളരെ അന്തരമുണ്ടായിട്ടുണ്ട്. പ. പരുമലത്തിരുമേനി തന്റെ ശിഷ്യന്മാരെ പഠിപ്പിച്ച ആ ചിട്ടയും അനുഷ്ഠാനത്തിലെ ഗൗരവും ആയിരിക്കുകയില്ലല്ലോ മറ്റൊരു മല്പാന് ഉള്ളത്. ഇതൊക്കെ വിലയിരുത്തുകയല്ലാ പ്രസ്തുത വൈവിധ്യമാർന്ന ആരാധനാപാരമ്പര്യങ്ങൾക്ക് ഇവ കാരണമായി എന്നു സൂചിപ്പിക്കുന്നു എന്നു മാത്രം. കോട്ടയത്തിനു തെക്കും, വടക്കുമുള്ള ഭദ്രാസനങ്ങളെ അവലോകനം ചെയ്താൽ മേല്പ്പറഞ്ഞവ വളരെ പ്രസക്തവുമാണ്. ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും, രാഗങ്ങളിലും കാര്യമായ വ്യത്യാസം ഉണ്ട്.

സാമൂഹികാചാരങ്ങൾ പ്രാദേശികതലത്തിൽ നമ്മുടെ ആരാധനയിലും കയറിയിട്ടുണ്ട്. താലികെട്ട് എന്നത് സുറിയാനിക്കാരുടെ പാരമ്പര്യമല്ല. പിന്നെയോ ഹൈന്ദവാചാരപ്രകാരമുള്ളതാണ് എന്ന് കൂദാശക്രമത്തിലും ചേർത്തിട്ടുണ്ട്. ആരാധനയിലില്ലെങ്കിലും പള്ളിപ്പെരുനാൾ ദിവസങ്ങളിൽ നാടൻ വാദ്യങ്ങൾ അതായത് ചെണ്ടമേളം പള്ളികളിൽ ഇന്നുമുണ്ട്. സാമൂഹികാചാരങ്ങൾക്ക് പ്രാദേശികമായി വ്യത്യാസങ്ങളുണ്ട്.

ഇന്നു കേന്ദ്രീകൃതമായ വൈദികപരിശീലനം നടക്കുന്നതിനാൽ, വൈദികസെമിനാരിക്ക് ഇത് സംബന്ധിച്ച മാർഗ്ഗനിർദേശം നല്കാൻ പര്യാപ്തമായ വളരെ ചെറിയ കാര്യങ്ങളും ഉൾപ്പെടുത്തി ഒരു ശുശ്രൂഷാ സംവിധാനസഹായി പ. സുന്നഹദോസ് പ്രസിദ്ധീകരിക്കുന്നത് നന്നായിരിക്കും.

ഇനി വൈദികർ ചോദിച്ചതായ ഏതാനും ചോദ്യങ്ങൾക്കുള്ള മറുപടി മാത്രം ഈ ലേഖനത്തിൽ ചേർക്കാം. വൈദികർ മാത്രം അറിയേണ്ട (ശേഷം 28-ാം പേജിൽ)

*(25-ാം പേജിൽ നിന്നും തുടർച്ച )*

# സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ

## ( മരുഭൂമിയിലെ നീരുറവ)

***STOC OFFICE,***
***BASIL JUBILEE CENTER, Bethany Aramana***
***Thiruvalla, Kerala PIN- 689101***

### *1997-ലെ വാർഷിക റിപ്പോർട്ട്*

***1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്ത്താത്തിയോസ് മെത്രാപോലീത്തായാൽ സ്ഥാപിതമായി ബോംബെ ഭദ്രാസനത്തിൽ ഉൾപ്പെട്ട മരുഭൂമിയിലെ നീരുറവ എന്നറിയപ്പെടുന്ന സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ എന്ന ആത്മീയ സംഘടനയുടെ 1997-ലെ വാർഷിക റിപ്പോർട്ടിന്റെയും വരവുചെലവു കണക്കുകളുടേയും ഒരു സംക്ഷിപ്തവിവരണം.***

കഴിഞ്ഞ 22 വർഷക്കാലം കോൺഗ്രിഗേഷനേയും അതിന്റെ എല്ലാ പ്രവർത്തനങ്ങളേയും കരുണയോടെ കാത്തു സൂക്ഷിച്ചുകൊണ്ടിരിക്കുന്ന ത്രിയേക ദൈവത്തിന് സ്തുതികരേറ്റിക്കൊണ്ടും പരിശുദ്ധ കന്യക മറിയമിന്റേയും ശ്ലീഹായുടേയും, പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസിന്റേയും ശേഷം സകല ശുദ്ധിമാൻമാരുടേയും ശുദ്ധിമതികളുടേയും മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുകൊണ്ടും ഈ റിപ്പോർട്ടും കണക്കുകളും സമർപ്പിച്ചുകൊള്ളുന്നു.

ആരാധന ജീവകാരുണ്യ പ്രവർത്തനം എന്നിവയെ മുൻനിർത്തി പ്രവർത്തിക്കുന്ന ഈ സംഘടനയിൽ 127 അംഗങ്ങളുണ്ട്. നടപ്പുവർഷം 17 പേരടങ്ങുന്ന ഒരു കമ്മറ്റി എല്ലാ പ്രവർത്തനങ്ങൾക്കും നേതൃത്വം നല്കുന്നു.

### *ആത്മീയ പ്രവർത്തനങ്ങൾ*

സഭയുടെ വിശ്വാസാനുഷ്ഠാനങ്ങൾ അടിസ്ഥാനമാക്കി പ്രാർത്ഥനകളും ആരാധനകളും ദൈവത്തിന്റെ കൃപയാൽ നടന്നു വരുന്നു. 140 കുട്ടികൾ പഠിക്കുന്ന സൺഡേസ്കൂളും 28 അംഗങ്ങളുള്ള M.G.O.C.S.M. UNit ഉം ഇതിന്റെ ഭാഗമായി പ്രവർത്തിക്കുന്നുണ്ട്. രോഗത്തിലും പ്രയാസത്തിലും ഇരിക്കുന്നവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുവാനും, സഹായങ്ങൾ ആവശ്.മുള്ളവർക്ക് അതെത്തിച്ചു കൊടുക്കുന്നതിനും വേണ്ടി അർപ്പണമനോഭാവമുള്ള ഒരു പ്രത്യേക വിഭാഗവും (League - of Pity) ഇതിലും കീഴിൽ പ്രവർത്തിക്കുന്നുണ്ട്.

### *ജീവകാരുണ്യ പ്രവർത്തനങ്ങൾ:*

മുൻ വർഷങ്ങളിലേപ്പോലെ നടപ്പുവർഷവും മലങ്കരസഭ, ഓർത്തഡോകസ് യൂത്ത എന്നീ മാസികകളിൽ നൽകിയ പരസ്യങ്ങൾ വഴി കിട്ടിയ അപേക്ഷകളിൽ പരിഗണനാർഹമായവക്കു താഴെ പറയുന്ന വിവിധ ഇനങ്ങളിൽ ധനസഹായം എത്തിച്ചു കൊടുക്കുവാൻ സാധിച്ചു.

നടപ്പുവർഷം 199 വ്യക്തികൾക്കു സഭയുടെ കീഴിൽ പ്രവർത്തിക്കുന്ന 5 ആശുപത്രികൾ വഴിയായി മറ്റനേകർക്കും ചികിത്സാ ധനസഹായം നൽകിയിട്ടുണ്ട്. സൗജന്യ മെഡിക്കൽ ക്യാമ്പ് വഴിയായും അനേകർക്ക് ചികിത്സാ സഹായം നല്കിയിട്ടുണ്ട്.

വിവാഹസഹായകമായി 19 പേർക്കുനേരിട്ടും അഭിവന്ദ്യരായ ഡോ. ഗീവറുഗീസ് മാർ ഒസ്ത്താത്തിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, എന്നീ മെത്രാപോലീത്താമാരുടെ MAF വഴിയായും ധനസഹായം നൽകുകയുണ്ടായി.

ഭവന നിർമ്മാണത്തിനായി നടപ്പു വർഷം നിരണം, തിരുവനന്തപുരം എന്നീ ഭദ്രാസനങ്ങളിലം ഓരോ അപേക്ഷകർക്കു ധനസഹായം നൽകുകയുണ്ടായി.

പ്രതീക്ഷാ വികലാംഗഭവൻ, മീമ്പാറാ, ഹോളി ട്രിനിറ്റി സെന്റർ ഫോർ ഡിസേബിൾഡ്, തിരുവനന്തപുരം, സെന്റ് പോൾ ബാലഗ്രാം, ഇട്ടാർസി എന്നീ അനാഥമന്ദിരങ്ങൾക്ക് ധനസഹായം നൽകുകയുണ്ടായി.

ജീവസന്ധാരണ സഹായകമായി 19 പേർക്കും വിദ്യാഭ്യാസ സഹായകമായി 89 പേർക്കും ധനസഹായം എത്തിച്ചു കൊടുക്കുവാൻ സാധിച്ചു.

സഭയുടെ വിവിധ ആത്മീയ സംഘടനകളുടെ പ്രവർത്തനങ്ങളിലേക്കായി സംഭാവനകൾ നൽകുകയുണ്ടായി.

ഈ കോൺഗ്രിഗേഷന്റെ നടത്തിപ്പിനുവേണ്ട

1997-ലെ വരവുചെലവുകണക്കുകൾ

| Recepts | Rs. | Payments | Rs. |
|---|---|---|---|
| To Opening Balance | 189325.00 | By Sick Aid; Direct to Individuals | 351750.00 |
| Membership | 2668.00 | Sick Aid Through Hospitals | 69539.00 |
| Subscription | 72780.00 | Marriage Assistance | 187500.00 |
| Donation | 667190.00 | Housing Assistance | 5000.00 |
| Birthday | 59058.00 | Education Assistnce | 49500.00 |
| Christmas | 84551.00 | Donation to Individuals | 58600.00 |
| Offertory | 194770.00 | Assissitance to Orphanages | 18000.00 |
| Catholicate day | 55361.00 | Diocesan Assessment | 25000.00 |
| Seminary Day | 32169.00 | Catholicate Day | 60000.00 |
| Gospel Support | 16642.00 | Seminary Day | 35000.00 |
| Passion Week | 24172.00 | Orthodox Sunday Scholl | 600.00 |
| Special Collections | 174681.00 | Orthodox Youth Movement | 6000.00 |
| | | Sleeba Dassa Samootham | 6000.00 |
| | | St. Pauls Mission Trng. Ctri | 9000.00 |
| | | St.Thomas M\Trng. Crt; Bhilai | 12000.00 |
| | | Other Donations | 90000.00 |
| | | STOC Sunday School | 33756.00 |
| | | Establishment Expenses | 79422.00 |
| | | **Closing Balance** (Including promises and commitments) | 416300.00 |
| **Total** | 1573367.00 | **Total** | 1573367.00 |

മാർഗ്ഗനിർദ്ദേശങ്ങൾ നൽകിക്കൊണ്ടിരിക്കുന്ന നമ്മുടെ പിതാക്കന്മാരായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായോടും, അഭിവന്ദ്യരായ ഡോ. ഗീവറുഗീസ് മാർ ഒസ്ത്താത്തിയോസ്, ഗീവറുഗീസ് മാർ കുറിലോസ് എന്നീ മെത്രാപോലീത്താമാരോടും ഉള്ള ആദരവും നന്ദിയും പ്രകടിപ്പിച്ചുകൊണ്ടും, ഈ കോൺഗ്രിഗേഷന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ വിജയകരമായ നടത്തിപ്പിനുവേണ്ടി ആത്മാർത്ഥമായി പ്രവർത്തിച്ചവരും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവരുമായ ഏവരേയും നന്ദിയോടെ സ്മരിച്ചുകൊണ്ടും പ്രാർത്ഥനയോടുകൂടി ഈ റിപ്പോർട്ട് ഉപസംഹരിക്കുന്നു.

*മാനേജിംഗ് കമ്മറ്റിക്കുവേണ്ടി*

സെക്രട്ടറി.

മറ്റു പല ചോദ്യങ്ങൾക്ക് 'പുരോഹിതൻ'1 എന്ന പ്രസിദ്ധീകരണത്തിലൂടെ എഴുതുന്നുണ്ട്. വൈദികരും അല്മായരും അറിയേണ്ടവ ഇവിടെ ഉദ്ധരിക്കട്ടെ.

1. ഫാ. എ.വി. മാത്യൂസ് അരീക്കൻ, വടക്കൻ പറവൂർ

കല്ല്യാണം ഇത്ര ഞായറാഴ്ചയിൽ വിളിച്ചു ചൊല്ലണമെന്ന നിയമമുണ്ടോ?

പട്ടക്കാരൻ കല്ല്യാണം വിളിച്ചുചൊല്ലുന്നതിന് പ്രധാനമായ ഉദ്ദേശം, 'ദേശകുറി' - എഴുതുന്നതിനു മുൻപ് വരനെ സംബന്ധിച്ചോ വധുവിനെ സംബന്ധിച്ചോ എന്തെങ്കിലും നിയമവിരുദ്ധമായ കാര്യങ്ങളുണ്ടെങ്കിൽ, അല്ലെങ്കിൽ വിവാഹത്തിന് എന്തെങ്കിലും തടസ്സമുണ്ടെങ്കിൽ ഇടവകവികാരിയെ അറിയിക്കുവാൻ ഇടവാകാംഗക്കാരെ പട്ടക്കാരൻ ഉത്ബോധിപ്പിക്കുന്നു. തടസ്സങ്ങളുള്ളതായി ബോധ്യപ്പെട്ടാൽ വിവാഹം നടത്തിക്കൊടുക്കുവാൻ പാടില്ലാത്തതാകുന്നു. തടസ്സങ്ങൾ ഒന്നും ഇല്ലെങ്കിൽ ഇടവകയിൽ നിന്നും വരന്റെ അല്ലെങ്കിൽ വധുവിന്റെ വിവാഹം നടത്തിക്കൊടുക്കുന്നതിൽ കാനോനിക്കമായ ഒരു തടസ്സവുമില്ലാത്തതിനാൽ വിവാഹം നടക്കുന്ന ദേവാലയത്തിലെ വികാരി, വിവാഹകൂദാശ നടത്തി വിടണമെന്നു പറയുന്നു. തടസ്സങ്ങൾ ആരായുക എന്നതിനേക്കാൾ ഉപരി ഇടവകാംഗങ്ങൾ തങ്ങളുടെ ഇടവകയിലെ ഒരാളുടെ വിവാഹത്തെക്കുറിച്ച് അറിയുവാനും വിളിച്ച് ചൊല്ലു മൂലം സാധിക്കുന്നു.

ഇതിന് കാനോനിൻ ഇത്ര ആഴ്ച ചൊല്ലണം എന്നു കൃത്യമായി പറയുന്നില്ല. ഒരാഴ്ചയെങ്കിലും വിളിച്ചുചൊല്ലിയിരിക്കണം. പല ഭദ്രാസനങ്ങളിലും ഇതിനു തന്നെ പല നിയമങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. ചില സ്ഥലങ്ങളിൽ മൂന്ന് ആഴ്ച ചില സ്ഥലങ്ങളിൽ രണ്ട്, ചില സ്ഥലങ്ങളിൽ ഒന്ന് എന്നിങ്ങനെ കാണുന്നു. സഭക്ക് പൊതുവായി ഒരു നിയമം ഇതിനായി വച്ചിട്ടില്ല.

വിളിച്ചു ചൊല്ലുവാൻ പറ്റാത്ത അവസരങ്ങൾ, അതായത് ഒരാഴ്ചകൊണ്ട് തന്നെ പ്രത്യേക സാഹചര്യത്തിൽ വിവാഹം ഉറപ്പിച്ചു നടത്തുന്ന വിവാഹമെങ്കിൽ പട്ടക്കാരൻ വരൻ അല്ലെങ്കിൽ വധുവനെക്കുറിച്ച് മനസ്സിലാക്കുകയും ഇക്കാര്യം ഇടവകമെത്രാപ്പോലീത്തയെ അറിയിക്കുകയും, മെത്രാപോലീത്താ തിരുമനസ്സിന്റെ തീരുമാനപ്രകാരം വിവാഹം നടത്തിക്കൊടുക്കാവുന്നതുമാണ്.

2.ചോ. സ്വർഗ്ഗരാജ്യത്തിൽ പേരെഴുതപ്പെട്ടിട്ടുള്ള ആദ്യജാതകൻമാരാര്?

വി. യാക്കോബിന്റെ തക്സായിൽ പ്രതിപാദിക്കുന്നതാണ് 'സ്വർഗ്ഗത്തിൽ പേരെഴുതപ്പെട്ടിരിക്കുന്ന ആദ്യ ജാതൻമാർ' ആദ്യജാതൻമാർ ആരാണെന്നതിനേക്കുറിച്ച് പല വ്യാഖ്യാനങ്ങളും ഉണ്ട്. യഹൂദ പാരമ്പര്യത്തിൽ ആദ്യജാതൻ അതല്ലെങ്കിൽ കടിഞ്ഞൂലുകൾക്ക് വളരെ സ്ഥാനമാനങ്ങൾ നല്കിയിരുന്നു. എബ്രയ ലേഖന 12 23-ൽ പറഞ്ഞിരിക്കുന്നതുപോലെ സ്വർഗ്ഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യജാതൻമാരുടെ സഭയ്ക്കും എന്നു പറഞ്ഞിരിക്കുന്നത്. വിശ്വാസികളായ ദൈവജനത്തെ ഉദ്ദേശിച്ചായിരിക്കണം . എന്നാൽ സ്വർഗ്ഗത്തിൽ പേർ ചേർത്തിരിക്കുന്ന ആദ്യജാതൻമാർ എന്നത് കർത്താവിനു വേണ്ടി രക്തസാക്ഷികളായ ബേത്ലഹേമിലെ കൊല്ലപ്പെട്ട കടിഞ്ഞൂലുകൾ ( Holy infants) ആണെന്നും പണ്ഡിതാഭിപ്രായമുണ്ട്. ( വാങ്ങിപ്പോയവരുടെ പേരുകൾ ഓർത്ത് ത്രോണോസിൽ കുരിശു വരക്കുന്നതിനുള്ള ഒരു ഉദ്ദേശം , ഇവന്റെ അല്ലെങ്കിൽ ഇവളുടെ പേർ ആദ്യജാതൻമാരുടെ കൂട്ടത്തിൽ ചേർത്തിരിക്കുന്നു. എന്ന ഉദ്ദേശത്തോടുകൂടിയാണ് ) പുതിയ യിസ്രേയേലായപരിശുദ്ധ സഭയിലെ വിശുദ്ധൻമാരും സ്വർഗ്ഗത്തിൽ പേർ എഴുതപ്പെട്ടവരാണ്.

ഫാ. ജോർജ്ജ് മാത്യു കുറ്റിക്കണ്ടത്തിൽ

ഏഴുയാമങ്ങളിലെ പ്രാർത്ഥനകൾ രണ്ടു യാമമാക്കി പരിമിതപ്പെടുത്തി. എന്നാൽ ഏഴു കൗമാകളും ഇടക്ക് ചൊല്ലണം എന്നത് യാന്ത്രികമായ ഒരു ചടങ്ങായി മാറുന്നില്ലേ?

ഏഴുയാമങ്ങൾ ഉൾക്കൊണ്ട് രണ്ടു യാമങ്ങളായി ചൊല്ലുന്നത് സൗകര്യമാണ്. സഭയുടെ നിയമം ഏഴുയാമം പ്രാർത്ഥനതകൾ നടത്തണമെന്നതാണ്. യാമം തുടങ്ങുന്നതും അവസാനിക്കുന്നതും കൗമായിലാണല്ലോനമ്മുടെ സൗകര്യാർത്ഥം ചെയ്തു എങ്കിലും പിതാക്കൻമാരുടെ ചെയ്തികളിൽ മാറ്റം വരുത്തരുതെന്നാണ് നമ്മുടെ മേല്പ്പട്ടക്കാരുടെ ആഗ്രഹം. വെറുതേ ചൊല്ലുന്നുവെങ്കിൽ കൗമമാത്രമല്ല എല്ലാം യാന്ത്രികമായിത്തീരും. അല്ല ദൈവസാന്നിദ്ധ്യബോധത്തിൽ പ്രാർത്ഥിച്ചാൽ എത്ര പ്രാർത്ഥിച്ചാലും യാന്ത്രികമാകില്ല.

അല്മായർക്ക് 'കുടുംബാരാധനാക്രമം' സഭ ക്രമീകരിച്ചിട്ടുണ്ട്. അത് ചെറിയ ക്രമമാണ്. എന്നാൽ വൈദികർ നിയമങ്ങൾ പാലിക്കാൻ കടപ്പെട്ടവരാണ്. ഒരു കൗമമാത്രമേ ചൊല്ലിയുള്ളു എന്നുവെച്ച് അത് പാപമാകുകയില്ല. എങ്കിലും മറ്റൊരു നിയമം പ. സുന്നഹദോസ് ഉണ്ടാകുന്നതുവരെ നാം സഭയുടെ നിയമം അനുഷ്ഠിക്കുവാൻ ബാദ്ധ്യസ്ഥരാണ്. ✡

## യുവജനവേദി

# സഭയിൽ സ്ത്രീകളുടെ പങ്കാളിത്തം

*സീനാ റ്റി. ചെറിയാൻ*

എല്ലാ രംഗങ്ങളിലും സ്ത്രീപുരുഷൻമാർ തുല്യമായി പരിഗണിക്കപ്പെടുന്നുണ്ടെങ്കിലും സ്ത്രീകളാണ് കൂടുതൽ ആത്മീയമായി സഭയിൽ പ്രവർത്തിക്കുന്നത്. ഭവനങ്ങളിലെ ആത്മീയ ജീവിതം കരുപ്പിടുക്കുന്നതിൽ പ്രധാനപങ്കുവഹിക്കുന്ന സ്ത്രീകൾ സഭയുടെ ആത്മീയ അനുഷ്ഠാനങ്ങളിലൂടെയും സഭയുടെ ആത്മീയ പ്രവർത്തനങ്ങളിൽകൂടെയും സഭയെ കാര്യമായി പോഷിപ്പിക്കുന്നുണ്ട്. സഭയിൽ പകുതിയിലധികവും സ്ത്രീകളാണ്. സ്ത്രീകളെ അവഗണിച്ചുകൊണ്ട് വളരാൻ സഭക്ക് സാധ്യമല്ല. കാരണം പുരുഷന്മാരേക്കാൾ സജീവമായി സഭാജീവിതം നയിക്കുന്ന ആത്മീയാനുഭവം പങ്കുവയ്ക്കുന്ന വിഭാഗമാണ് സ്ത്രീകൾ.

വിശുദ്ധ വേദപുസ്തകത്തിന്റെ അടിസ്ഥാനത്തിൽ പഴയനിയമകാലഘട്ടത്തിൽ സ്ത്രീത്വം തീരെ അവഗണിക്കപ്പെട്ടിരുന്നു. ഉല്പത്തിപുസ്തകത്തിൽ പുരുഷനു കൂട്ടായാണ് വാരിയെല്ലിൽ നിന്നും സ്ത്രീ സൃഷ്ടിക്കപ്പെട്ടത്. എന്ന് എഴുതപ്പെട്ടിരിക്കുന്നു. ( ഉല്പത്തി 2: 18) മനുഷ്യനു വേണ്ടി സൃഷ്ടിക്കപ്പെട്ട മറ്റു ജീവജാലങ്ങളിൽ ഒന്നിൽ തന്നെയും അവനു തക്കതായ തുണ ഉണ്ടായിരുന്നില്ല. അതുകൊണ്ടാണ് ദൈവം സ്ത്രീയെ സൃഷ്ടിച്ചത്. പാപത്തിൽ വീഴാൻ കാരണമായതും സ്ത്രീയായതിനാൽ പുരുഷനു സൗഭാഗ്യം നഷ്ടപ്പെടുത്തിയവൾ എന്ന കുറ്റവും അവർക്കു വന്നു. അവൻ നിന്നെ ഭരിക്കും. അവിടം മുതൽ തുടങ്ങിയതാണ് പുരുഷമേധാവിത്വം. യഹൂദ സ്ത്രീകൾക്ക് സഭയിലും സമൂഹത്തിലും ഒരു സ്ഥാനവും ഉണ്ടായിരുന്നില്ല. യഹൂദസ്ത്രീകളുടെ പേരുകൾ വംശാവലിയിൽ രേഖപ്പെടുത്തുമായിരുന്നില്ല. ആരാധനയിൽ പൂർണ്ണമായി പങ്കെടുക്കുവാനോ ന്യായപ്രമാണം പഠിക്കുവാനോ, പഠിപ്പിക്കുവാനോ അവർക്കർഹതയില്ലായിരുന്നു.

പുതിയ നിയമകാലഘട്ടത്തിൽ ഈ സമീപനത്തിന് മാറ്റം വരുന്നുണ്ട്. വി. കന്യകാമറിയം നിമിത്തം ലോകത്തിന് ദൈവപുത്രനായ രക്ഷകനെ ലഭിച്ചു. ആ മശിഹാ തന്റെ ശിഷ്യസമൂഹത്തിൽ സ്ത്രീകളെയും ഉൾപ്പെടുത്തി. സ്ത്രീകൾ കർത്താവിന്റെ കുരിശുമരണത്തിനും ഉയിർത്തെഴുന്നേല്പിനും സാക്ഷികളുമായി. സുവിശേഷ പ്രവർത്തനങ്ങളിലും സ്ത്രീകൾ ഏർപ്പെട്ടിരുന്നതായി പുതിയ നിയമത്തിൽ നാം കാണുന്നുണ്ട്. ( വി. മത്തായി 27: 65 വി. മർക്കോസ് 15: 41) അപ്പോസ്തോലന്മാരുടെ സഭയിൽ സ്ത്രീകൾ സജീവപങ്കാളികളായിരുന്നതായി നാം വായിക്കുന്നു. കർത്താവിന്റെ അത്ഭുതങ്ങൾക്കെല്ലാം ദൃക്സാക്ഷികളായി സ്ത്രീകളെയും നാം കാണുന്നു. ഇന്നത്തെ കാലഘട്ടത്തിൽ സ്തീകൾ സ്വാതന്ത്ര്യത്തിനും എല്ലാ മേഖലകളിലും അവർക്കു ലഭിയ്ക്കേണ്ട പങ്കാളിത്തത്തിനും വേണ്ടി മുറവിളി കൂട്ടുന്നു എന്ന് കാണാം.

പാശ്ചാത്യ സംസ്ക്കാരത്തിന്റെ കടന്നുകയറ്റം ആണ് സഭാഭരണത്തിൽ പങ്കാളിത്തം വേണമെന്ന ആശയം സ്ത്രീകളിൽ ഉയർത്തിയത്. നേരായ രീതിയിൽ അല്ലാത്ത കുടുംബപശ്ചാത്തലത്തിൽ രൂപം കൊണ്ട വനിതകളുടെ വിമോചന ബോധമാണ് ഇതിനു പശ്ചാത്തലം ഒരുക്കിയത്. എന്നാൽ കുടുംബജീവിതത്തിന്റെ പവിത്രതയും ഭദ്രതയും മാനവും കാത്തു സൂക്ഷിക്കാൻ ഇഷ്ടപ്പെടുന്ന ഭാരതീയ വനിതകൾ ഇത്തരം ഒരു സ്വാതന്ത്ര്യം ഒരിക്കലും ആഗ്രഹിക്കാൻ ഇടയില്ല. സമൂഹത്തെ ശരിയായ പാതയിൽ കരുപ്പിടുപ്പിക്കുന്നതിൽ സ്ത്രീ വളരെ ശക്തയാണ്. സ്ത്രീ എന്നും സമൂഹത്തിന്റെ ശക്തികേന്ദ്രവുമാണ്. നിരവധി രാഷ്ട്രങ്ങളുടെ ഉയർച്ചക്കും തകർച്ചക്കും പിന്നിൽ സ്ത്രീകളുടെ കൈ പ്രവർത്തിച്ചിരിക്കുന്നത് നമുക്ക് കാണാം. സമൂഹത്തിന്റെ വിവിധ തുറകളിൽ പുരുഷനു പ്രചോദനമായും പുരുഷനേക്കാൾ ഫലപ്രദമായും സ്ത്രീകൾ പ്രവർത്തിക്കുന്നു. 21-ാം നൂറ്റാണ്ടിലേക്ക് കടക്കുന്ന ഈ അവസരത്തിൽ പാടത്തു പണിയെടുക്കുന്നതു മുതൽ പ്രധാന മന്ത്രി പദം വരെ അലങ്കരിക്കുന്നതിൽ സ്ത്രീകൾ വിജയിച്ചിരിക്കുന്നു. ചെറുകിട വ്യവസായങ്ങൾതൊട്ട് ബഹിരാകാശസഞ്ചാരം വരെ ഇന്നു സ്ത്രീകളുടെ കൈപ്പിടിയിൽ ഒതുങ്ങുന്നു. എല്ലാ മേഖലകളിലും സ്ത്രീകൾ തനതായ വ്യക്തിമുദ്ര പതിപ്പിച്ചിരിക്കുന്നു. ഇപ്രകാരമുള്ള സ്ത്രീകളുടെ കഴിവ് വികസിപ്പിച്ച് കൂടുതൽ പ്രയോജനപ്രദമാക്കേണ്ടത് സഭയുടേയും സമൂഹത്തിന്റേയും കടമയാണ്.

സമൂഹത്തിന്റെ അടിസ്ഥാനഘടകം കുടുംബമാണ്. കുടുംബത്തിൽ സ്ത്രീ വഹിക്കേണ്ട പങ്ക് അവളും, പുരുഷൻ വഹിക്കേണ്ട പങ്ക് അവനും നിർവ്വഹിക്കണം. കുടുംബകർത്തവ്യങ്ങൾ ശരിയായി നിർവ്വഹിക്കുന്നതിനോടൊപ്പം തന്നെ സേവനരംഗത്തേക്കും മറ്റു രംഗങ്ങളിലേക്കും സ്ത്രീകൾക്ക് തനിയെ യാത്ര ചെയ്യുവാനും പ്രവർത്തിക്കുവാനും ലഭിക്കുന്ന സാഹചര്യത്തിന്റെ പരിധിയും അവരുടെ സേവനരംഗത്തെ ബാധിക്കുന്നു. അതായത് അവരുടെ സേവനത്തെ തടസ്സപ്പെടുത്തുന്നു.

സാധാരണ സ്ത്രീകൾക്ക് തങ്ങളുടെ അനുദിന ജീവിതത്തിൽ കൂടിയും സഭാസേവനങ്ങൾ നടത്താവുന്ന മേഖലകളുമുണ്ട്. കുടുംബത്തിൽ സത്യവിശ്വാസം, പ്രാർത്ഥന, വി. കുർബാനയുടെ ആചാരാനുഷ്ഠാനങ്ങൾ എന്നിവ പുതിയ തലമുറയെ പഠിപ്പിക്കുന്നതിനും പുരുഷന്മാരെ ക്രിസ്തീയ വിശ്വാസജീവിതത്തി

ലേക്ക് സ്വാധീനിച്ച് നയിക്കുന്നതിനും സ്ത്രീകൾക്കാണ് സാധിക്കുന്നത്. സഭാജീവിതം കരുപ്പിടിപ്പിക്കുവാൻ സ്ത്രീകൾക്കുള്ള ഈ പങ്ക് അവർ ശരിയായി തന്നെ നിർവഹിക്കണം. ഇടവകയിൽ ആണ് സ്ത്രീകൾക്ക് പ്രവർത്തിക്കുവാൻ സാധിക്കുന്നത്. സ്ത്രീ സമാജങ്ങൾ, ഭവനസന്ദർശനങ്ങൾ, രോഗികളെ സന്ദർശിക്കൽ, തുടങ്ങിയവയിൽകൂടിയും അശരണർക്ക് ആശ്വാസമേകുന്നതിൽകൂടിയും അവർക്ക് പ്രവർത്തിക്കുവാൻ കഴിയും. ആരാധനാരംഗങ്ങളിൽകൂടിയും ഒറ്റയ്ക്കും കൂട്ടായും പുരുഷന്മാരേക്കാൾ കൂടുതലായി സ്ത്രീകൾക്ക് പ്രവർത്തിക്കുവാൻ സാധിക്കും സണ്ടേസ്കൂൾ അധ്യാപനം, സമാജങ്ങളിൽ പ്രാർത്ഥന, പ്രസംഗം, ധ്യാനം തുടങ്ങിയവ നയിക്കുവാൻ സ്തീകൾക്കു സാധിക്കും. ദിവ്യബോധനം പോലെയുള്ള പഠന സംരംഭങ്ങളും ഇടവകയിൽ നടപ്പാക്കുവാനും സ്ത്രീ സമാജങ്ങൾക്ക് മുൻകൈ എടുക്കാവുന്നതാണ്.

കോളേജുകളിലേയും സ്കൂളുകളിലേയും അദ്ധ്യാപികമാരായി പ്രവർത്തിക്കുന്ന സ്ത്രീകൾക്ക് സഭയുടെ മതപരിശീലന പദ്ധതികൾ നടപ്പിലാക്കുവാനും അവസരം ലഭിക്കുന്നുണ്ട്. നമ്മുടെ സഭ വക കലാലയങ്ങളിൽ എം.ജി.ഓ.സി.എസ്.എം. പോലെയുള്ള സംഘടനകൾ നല്ല രീതിയിൽ പ്രവർത്തിക്കുവാൻ ഇതു മൂലം സാധിക്കുന്നു. ഇതുപോലെ സ്ത്രീകൾക്ക് സമൂഹത്തിൽ പ്രവർത്തിക്കുവാൻ വളരെയധികം സ്വാഗതാർഹമായ മേഖലകൾ ഉണ്ട്. വിദ്യാഭ്യാസരംഗം, സാംസ്ക്കാരികരംഗം, ആരോഗ്യപ്രവർത്തനം തുടങ്ങിയ മേഖലകളിൽ ഒക്കെയും സമൂഹത്തിന്റെയും സഭയുടേയും ആഭിമുഖ്യത്തിൽ നടത്തുന്ന പ്രവർത്തനങ്ങളുമായി സഹകരിച്ച് പ്രവർത്തിക്കുവാൻ ക്രൈസ്തവ സ്ത്രീകൾക്ക് വളരെയധികം അവസരം ലഭിക്കുന്നുണ്ട്. ഇന്നത്തെ ലോകത്തിൽ സ്ത്രീകൾക്കെതിരേയുള്ള ചൂഷണങ്ങളുംഅവഗണനകളും നിർമ്മാർജ്ജനം ചെയ്യാൻ അഭ്യസ്തവിദ്യരായ സ്ത്രീകളുടെ സഹകരണവും നേതൃത്വവും സഭയിൽ വളരെയധികം ആവശ്യമാണ്. സഭയിൽ സുപ്രധാനമായ പങ്ക് വഹിക്കുവാൻ സ്ത്രീകൾക്ക് കഴിയണം. ❖

# വായനക്കാരുടെ കത്തുകൾ

*സി.വി. എബ്രഹാം ,പീരുമേട്*

മലങ്കരസഭമാസിക 1998 ഫെബ്രുവരി മുതൽ പഴയതിൽനിന്നും വളരെയധികം രൂപഭേദം വരുത്തിയതിൽ ഏകദേശം മുഴുവൻ വരിക്കാരും അതീവ സന്തുഷ്ടരാണ്. കൂടാതെ ചിന്താധീനമായ എഡിറ്റോറിയലും ധ്യാനപരമായ സുവാർത്താ ചിന്തകളും സാധാരണ വായനക്കാരായ സഭാമക്കളുടെ ആത്മീയമായ ജീവചൈതന്യം വളരുവാൻ സഹായിക്കും. ബൈബിൾ പഠനം, കൗൺസലരുടെ പംക്തി, സഭാചരിത്രം, ചെറുകഥ, പ്രഭാഷണവേദി, ചിത്രകഥകൾ, വിശ്വാസപരമായ ലേഖനങ്ങൾ, കവിത, വനിതാപംക്തി, പ്രഭാഷണവേദി, ഇവയെല്ലാം ചേർത്ത് വലിപ്പത്തിലും ഭംഗിയിലും സഭാപരമായ വിശ്വാസത്തിലും മലങ്കരസഭാമാസികയുടെ അലകും പിടിയും മാറ്റിയതിൽ ഹൃദയം നിറഞ്ഞ ആശംസകൾ നേർന്നുകൊള്ളുന്നു.

യേശു പ്രത്യാശനിർഭരമായ ജീവിതം വാഗ്ദാനം ചെയ്യുന്നു. എന്ന അഖിലമലങ്കര മർത്തമറിയം വനിതാസമാജം ജനറൽ സെക്രട്ടറി മിസ്സിസ് അക്കാമ്മ പോളിന്റെ ലേഖനം വായിച്ചപ്പോൾ ചില പ്രതികരണങ്ങൾ ഹൃദയത്തിലുണ്ടായി. അതിൽ പ്രധാനമായി അവർ എഴുതിയിരിക്കുന്നത് വി. വേദപുസ്തകത്തിൽ പുരുഷമേധാവിത്വം ഉടനീളം കാണാം എന്നും സ്ത്രീ അപഹാസ്യയാകുന്ന വിധത്തിൽ അടിച്ചമർത്തി പുരുഷന്റെ ഉപഭോഗവസ്തുവായി അധഃപതിച്ചിരിക്കുന്നു എന്നും ഉള്ള വിവരങ്ങൾ അവർ എഴുതിയിരിക്കുന്നു. വി. വേദപുസ്തകം ലോകത്തിൽ ഏറ്റവും ആദരിക്കപ്പെടുന്നതും പ്രചാരം നേടിയതും വിശുദ്ധവും സത്യസന്ധമായിട്ടുള്ളതും ദൈവഹിതപ്രകാരം എഴുതിയിട്ടുള്ളതുമാണ്. അതിനെ നാം ഒരിക്കലും തരം താഴ്ത്തികാണാൻ ശ്രമിക്കരുത്. എന്നാൽ ആത്മികമണ്ഡലത്തിൽ അറിയപ്പെടുന്നവ്യക്തികൾ ഈ ആധുനിക ലോകത്തിന്റെ മാനസികമായ രൂപാന്തരത്തിനായി പരിശ്രമിക്കുകയും എഴുതുകയും ചെയ്താൽ ഇന്നത്തെ സ്തീപീഡനങ്ങളും അസമത്വങ്ങളും എരുപരിധിവരെ കുറക്കുവാൻ കഴിയും. മിക്ക ഭവനങ്ങളിലും സ്ത്രീകൾതന്നെയാണ് സ്ത്രീപീഡനത്തിന്റെ പ്രധാനപ്പെട്ട പങ്കുവഹിക്കുന്നത്. ഉദാ. പെൺമക്കളെക്കാൾ കൂടുതലായി ആൺമക്കളെ സ്നേഹിക്കുകയുംചെയ്യുക. അമ്മായിയമ്മക്ക് മരുമകളെ സ്വന്തം മകളായി കാണുവാൻ ഹൃദയം ഇല്ല. മരുമകളും അമ്മായിയമ്മയോട് ശരിയായി പെരുമാറുക. എന്നുവേണ്ട ലോകത്തിൽ സ്ത്രീകൾക്കുള്ള ഏറ്റവും വലിയ ദുഖം ഏറിയ പങ്കും സ്ത്രീകൾതന്നെയാണ്. ഇതിന്റെഎല്ലാം പരിഹാരം പൂർണ്ണമായ ദൈവസ്നേഹം മാത്രമാണ്. മാനസികമായ രൂപാന്തരം മാത്രമാണ്. ലേഖനം ഉപസംഹരിക്കുന്നു. ❖

# വാർത്തകൾ

## പുതിയ നൂറ്റാണ്ടിന് അനുരഞ്ജനം അനിവാര്യം - കാതോലിക്കാബാവാ

ആലുവ. സാമൂഹികവും ആദ്ധ്യാത്മികവുമായ ജീവിത മേഖലകളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന സംഘർഷങ്ങൾ ഒഴിവാക്കി അനുരഞ്ജനത്തിന്റെ മാർഗ്ഗത്തിലൂടെ പുതിയ നൂറ്റാണ്ടിലേക്ക് പ്രവേശിക്കണമെന്ന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.

വൈ. എം. സി. എ. സൗത്ത് വെസ്റ്റ് ഇന്ത്യാ റീജിയണിന്റെ ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം. സേവനരംഗത്ത് വളരെയധികം കാര്യങ്ങൾ ചെയ്തുകൊണ്ട് മാനവ രാശിയുടെ ഐക്യത്തിനുവേണ്ടി പ്രവർത്തിക്കുവാനും കാലഘട്ടത്തിന്റെ



വൈ.എം.സി.എ.യുടെ 43-മത് സംസ്ഥാന സമ്മേളനം പരിശുദ്ധ കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യുന്നു. കെ.ജോൺ ചെറിയാൻ, സംസ്ഥാന ചെയർമാൻ അഡ്വ. ജോസഫ് ജോൺ, ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മെത്രാപോലീത്താ എന്നിവർ സമീപം.

വെല്ലുവിളികളെ അതിജീവിക്കുവാനും വൈ.എം.സി.എ. പ്രസ്ഥാനത്തിന് കഴിയണമെന്ന് അദ്ദേഹം പ്രസ്താവിച്ചു. വ്യക്തികൾക്കും സംഘടനകൾക്കും ദേശത്തിനും രാജ്യത്തിനും അനുരഞ്ജനത്തിന്റെ മാർഗ്ഗം അനിവാര്യമാണെന്നും ബാവാ പറഞ്ഞു.

കേരളത്തിലെ മുഴുവൻ ഗ്രാമങ്ങളിലേക്കും വൈ. എം. സി.എ പ്രവർത്തനം വ്യാപിപ്പിക്കുവാൻ ആവശ്യമായ കർമ്മപരിപാടികൾ ആസൂത്രണം ചെയ്തു നടപ്പിലാക്കുമെന്ന് സമ്മേളനത്തിൽ അദ്ധ്യക്ഷതവഹിച്ച റീജിയൺ ചെയർമാൻ അഡ്വ. ജോസഫ് ജോൺ പ്രസ്താവിച്ചു.

മാർത്തോമ്മാ സഭയുടെ ചെങ്ങന്നൂർ തുമ്പമൺ ഭദ്രാസനാധിപൻ ഡോ. ഫിലിപ്പോ

*(ശേഷം 32-ാം പേജിൽ)*

## എല്ലാം ദൈവത്തിന്റെ ദാനം - മാർ യൗസേബിയോസ്

*68-ാം ജന്മദിനനിറവിൽ മാർ യൗസേബിയോസ്*



ന്യൂയോർക്ക് ജൂൺ 16 - ഈ ജന്മദിനനാളിൽ തിരിഞ്ഞുനോക്കുമ്പോൾ എല്ലാം ദൈവത്തിന്റെ ദാനമാണ്. ലഭ്യമാകുന്നതെല്ലാം ദൈവമഹത്വത്തിനായി വിനിയോഗിക്കുമ്പോഴാണ് കൂടുതൽ അനുഗ്രഹങ്ങൾ ലഭിക്കുന്നത്, 68-ാം ജന്മദിന സമ്മേളനത്തിൽ അനുമോദനങ്ങൾ സ്വീകരിച്ചശേഷം മറുപടി പ്രസംഗം നടത്തുകയായിരുന്നു അഭിവന്ദ്യ യൗസേബിയോസ് തിരുമേനി.

ഇപ്പോൾ അമേരിക്കയിൽ സന്ദർശനം നടത്തിക്കൊണ്ടിരിക്കുന്ന തിരുമേനിയുടെ 68-ാം ജന്മദിനം കഴിഞ്ഞ ജൂൺ പതിനാറാം തീയതി ആയിരുന്നു. അഭിവന്ദ്യ തിരുമേനിയെ അനുമോദിക്കുവാൻ അഭിവന്ദ്യരായ പിതാക്കൻമാരുടെ നേതൃത്വത്തിൽ വൈദികരുടേയും അൽമായക്കാരുടേയും സുഹൃത്തുക്കളുടേതുമായ ഒരു സമ്മേളനം അമേരിക്കൻ ഭദ്രാസനത്തിന്റെ ആസ്ഥാനമായ ന്യൂയോർക്ക് ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ച് ,സെന്ററിൽ നടന്നു.

മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ അഭിവന്ദ്യരായ എപ്പിപ്പാനിയോസ് തിരുമേനിയും പീലക്സിനോസ് തിരുമേനിയും ആശംസകൾ അർപ്പിച്ചു. വൈദിക പ്രമുഖരുംഅൽമായ സുഹൃത്തുക്കളും അനുമോദനങ്ങൾ അർപ്പിച്ചു.

ജൂൺ പതിനാറാം തീയതി തിരുമേനിയുടെ ആസ്ഥാനമായ പത്തനംതിട്ട ബേസിൽ അരമനയിൽ രാവിലെ വി. കുർബാനയിൽ ജന്മദിന സ്ത്രോത്ര പ്രാർത്ഥനയും നടന്നു.

മലങ്കര സഭമാസികയുടെ പ്രസിഡണ്ടായ അഭിവന്ദ്യ തിരുമേനിക്ക് മലങ്കരസഭയുടെ ഒരായിരം ആശംസകൾ

ആയുരാരോഗ്യസൗഖ്യങ്ങളോടെ ഇനിയും കർമ്മമേഖലകൾ വിപുലീകരിക്കാൻ , വളർത്തുവാൻ ജഗദീശ്വരൻ സഹായിക്കട്ടെ.

## ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി യിൽ വൻ കവർച്ച

മലങ്കര ഓർത്തഡോക്സ് സഭയിലെ ഏറ്റവും പഴക്കം ചെന്നതും, ആയിരം വർഷത്തെ ചരിത്ര പാരമ്പര്യമുള്ളതുമായ ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ മെയ് മാസം 19-ാം തീയതി രാത്രിയിൽ ചില സാമൂഹ്യ വിരുദ്ധന്മാർ നടത്തിയ കവർച്ചയിൽ ഏകദേശം 7 കി. തൂക്കവും, നാലടി ഉയരവുമുള്ള വെള്ളിക്കുരിശും, എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസി ഈ ദേവാലയം സന്ദർശിച്ചപ്പോൾ സമ്മാനിച്ചതുമായ എത്യോപ്യൻ കുരിശും, കയ്യിൽ കൊണ്ടു നടക്കാവുന്നതായ ഒരു ചെറിയ കുരിശും, റാസായ്ക്കും മറ്റും ഉപയോഗിക്കുന്നതായ സ്വർണ്ണക്കുരിശോടുകൂടിയ അരളിക്കയും, നൂറ്റാണ്ടുകൾ പഴക്കമുള്ള തൂക്കുവിളക്ക്, ഓടിൽ തീർത്ത രണ്ട് നിലവിളക്ക്, റാസായ്ക്ക് ഉപയോഗിക്കുന്ന കുത്തുവിളക്ക് നാല് കൈമണികൾ, തുടങ്ങിയവയുമാണ് കവർച്ച ചെയ്യപ്പെട്ടിട്ടുള്ളത്. കവർച്ച നടന്നതായ ചേപ്പാട് പള്ളിയിൽ പരി. കാതോലിക്കാബാവായും, നിരണം ഭദ്രാസന മെത്രാപോലീത്താ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും സന്ദർശിച്ചു. നാട്ടുകാർ ചേർന്ന് ആക്ഷൻ കൗൺസിൽ രൂപീകരിച്ചു.

സനാജി ഏവൂർ.
ചേപ്പാട്

---

സ്മാർ ക്രിസ്റ്റോസ്റ്റം മെത്രാപോലീത്ത അനുഗ്രഹപ്രഭാഷണം നടത്തി. സാമൂഹിക ജീവിതത്തിന്റെ കേന്ദ്രത്തിൽനിന്ന് ഈ ഈശ്വരചിന്ത മാറിപ്പോകുന്നതാണ് ഇന്നത്തെ പ്രശ്നങ്ങൾക്കു കാരണം എന്ന് ചൂണ്ടിക്കാട്ടി.●

### യുവപ്രതിഭ - 98



ഓർത്തഡോക്സ് യുവജനപ്രസ്ഥാനം അഖിലമലങ്കര തലത്തിൽ നടത്തിയ 1998 -ലെ 'യുവപ്രതിഭ' മത്സരത്തിൽ ഒന്നാം സ്ഥാനം നേടി സ്വർണ്ണ മെഡലിനും, 1500 രൂപ ക്യാഷ് അവാർഡിനും അർഹനായ സാനു മാത്യു. തുടർച്ചയായി രണ്ടാം തവണണയാണ് സാനു ഈ ബഹുമതിക്ക് അർഹനാകുന്നത്.

### ലൈബ്രറി ഉദ്ഘാടനം

വാകത്താനം. പുത്തൻ ചന്ത സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പ്രവർത്തിക്കുന്ന സെന്റ്. സ്റ്റീഫൻസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ദീർഘകാലം ഇടവകവികാരിയായി ദിവംഗതനായ വന്ദ്യ സി.വി. ജോർജ് കോർ- എപ്പിസ്കോപ്പായുടെ സ്മരണക്കായി സ്ഥാപിച്ച ലൈബ്രറിയുടെ ഉദ്ഘാടനം ജൂൺ 7-ാം തീയതി ഞായറാഴ്ച വി. കുർബാനക്കുശേഷം കൊച്ചി ഭദ്രാസനാധിപൻ അഭി. സഖറിയാസ് മാർ അന്തോനിയോസ് തിരുമനസ്സുകൊണ്ട് ഉദ്ഘാടനം ചെയ്തു.

### പ്രൊഫ പി.സി. ഏലിയാസ് ബസേലിയസ് കോളേജ് പ്രിൻസിപ്പൽ



പഴഞ്ഞി എം.ഡി. കോളേജ് പ്രിൻസിപ്പലും മൂവാറ്റുപുഴ മുടവൂർ പുതുശ്ശേരി കുടുംബാംഗവുമായ പ്രൊഫ. പി.സി. ഏലിയാസ് കോട്ടയം ബസേലിയസ് കോളേജ് പ്രിൻസിപ്പലായി ജൂൺ-1ന് നിയമിതനായി.

കോതമംഗലം മാർ അത്തനേഷ്യസ് എഞ്ചിനീയറിംഗ് കോളേജ്, കോട്ടയം ബസേലിയസ് കോളേജ്, നൈജീരിയായിൽ മിനിസ്ട്രി ഓഫ് എഡ്യൂക്കേഷൻ, യൂണിവേഴ്സിറ്റി ഓഫ് ജോസ് എന്നിവടങ്ങളിലായി 30 വർഷത്തെ അദ്ധ്യപനപരിചയമുള്ള ഇദ്ദേഹം മികച്ച സംഘാടകനും, വാഗ്മിയും, ഗ്രന്ഥകാരനുമാണ്. ഇന്റർ നാഷണൽ ഡയറക്ടറി ഓഫ് ഡിസിറ്റിംഗ്ഷ്ഡ് ലീഡേർസിലും, കൗൺസിൽ ഫോർ ദ ഡവലപ്മെന്റ് ഓഫ് ഇക്കണോമിക്സ് ആന്റ് സോഷ്യൽ സയൻസ് റിസേർച്ച് ഇൻ ആഫ്രിക്കയിലും തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ള ഇദ്ദേഹം വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ ജനറൽ അസംബ്ളിയിലേക്കുള്ള പ്രതിനിധി സംഘാംഗമാണ്.

## കോയമ്പത്തൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഒ.വി.ബി.എസ്.

കോയമ്പത്തൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഇദം പ്രഥമായി, അഭിവന്ദ്യ യാക്കോബ് മാർ ഐറേനിയസ് തിരുമേനിയുടെ നിർദ്ദേശപ്രകാരം, ഈ വർഷം ഒ.വി.ബി.എസ്. ക്ളാസ്സുകൾ മേയ്മാസം 26 മുതൽ 30 വരെ സംഘടിപ്പിക്കുകയുണ്ടായി. 25-ാം തീയതി നടന്ന അദ്ധ്യാപകർക്കുള്ള പരിശീലന ക്ളാസ്സ് വൈദിക സെമിനാരി വിദ്യാർത്ഥി ശ്രീ. പ്രിൻസ് മാത്യു നേതൃത്വം നല്കി. 26-ാം തീയതി വികാരി റവ. ഫാ. ജോസഫ് തെക്കേക്കര പതാക ഉയർത്തി ക്ളാസ്സുകൾ ഉദ്ഘാടനം ചെയ്തു. 29-ാം തീയതി നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്ത്യോസ് തിരുമേനി ക്ളാസ്സുകൾ സന്ദർശിച്ച് വിദ്യാർത്ഥികളെ അഭിസംബോധന ചെയ്ത് സംസാരിച്ചു.

ഒ.വി.ബി.എസ്. ക്ളാസ്സിൽ പങ്കെടുത്ത 60 വിദ്യാർത്ഥികളും Sunday School Headmaster K.M. Chako യും സഹപ്രവർത്തകരും ഉൾപ്പെടെ 10 അദ്ധ്യാപകരും സമാപനദിവസം കുർബാനാനുഭവശേഷം സംഘടിപ്പിച്ച റാലിയോടുകൂടി ഈ വർഷത്തെ ക്ളാസ്സുകൾ പര്യവസാനിച്ചു.

## സൺഡേസ്കൂൾ മത്സര വിജയികൾ





ജോൺ വർഗീസ്.
12-ാം ക്ളാസ്സ് അഖില മലങ്കര ഒന്നാം സ്ഥാനം. സൻട്രൽ സോൺ ഉപന്യാസ മത്സരം ഒന്നാം സ്ഥാനം.

അനീന സൂസൻ തോമസ്
പ്രസംഗം Sub Jr. ഒന്നാം സ്ഥാനം.
സെൻട്രൽ സോൺ

നീനു എത്സാ സഖറിയാ
സെൻട്രൽ സോൺ സബ് ജൂണിയർ ലളിതഗാനം ഒന്നാം സ്ഥാനം.

*സെന്റ് ജാർജ് സണ്ടേസ്കൂൾ കാരയ്ക്കൽ,*

വൈദികചരമം



ഫാ. കെ. സി. കുര്യാക്കോസ്.
കരുവാറ്റ. മലങ്കരസഭയിലെ സീനയർ വൈദികരിൽ ഒരാളും പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രി ചാപ്ളയിനുമായിരുന്ന ഫാ. കെ.സി. കുര്യാക്കോസ് (95) ജൂൺ -11ന് നിര്യാതനായി.
പരിശുദ്ധ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മാർ യാക്കൂബ് ബുർദാന പള്ളിയിൽ ജൂൺ 13ന് 11മണിക്ക് ശവസംസ്ക്കാരം നടത്തി.

## സഭാ വിശേഷദിവസങ്ങൾ

**ജൂലൈ**

20 മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ
25 മാർ എപ്പിഫാനിയോസിന്റെ ഓർമ്മ
26 പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച
27 മാർ ശെമഓൻദസ്തുനിയുടെ ഓർമ്മ
31 മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 712-ാം ഓർമ്മ

**ഓഗസ്റ്റ്**

1 പതിനഞ്ച് നോമ്പാരാംഭം, രക്തസാക്ഷികളായ മർത്ത്ശ്മൂനിയുടെയും ഏഴു മക്കളുടെയും ഗുരുവായ മാർ ഏലിയാസിന്റെയും ഓർമ
2 പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞാറാഴ്ച
6 കൂടാരപെരുനാൾ ( കർത്താവിന്റെ മറുരൂപം) അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപോലീത്തായുടെ 33-ാം ഓർമ ( പെരുനാടു ബഥനി)
9 കൂടാരപെരുനാളിനു ശേഷം ഒന്നാം ഞായറാഴ്ച
15 ശൂനോയോ, വി. ദൈവമാതാവിന്റെ വാങ്ങിപ്പ് , പതിനഞ്ചു നോമ്പുവീടൽ, അന്ത്യോക്യായുടെ മാർ അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ബാവായുടെ 83-ാം ഓർമ. ( കുർക്കുമാ ദയറാ) കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ പെരുന്നാൾ.
16 വാങ്ങിപ്പിനുശേഷം ഒന്നാം ഞായർ
19 മാർ ലാബി ശ്ലീഹായുടെ ഓർമ്മ. ജോസഫ് മാർ പക്കോമിയോസ് മെത്രാപോലീത്തായുടെ 7 -ാം ഓർമ്മ ( മുളക്കുളം കർമ്മേൽ കുന്നുപള്ളി).





ആലുവ. വൈ.എം.സി.എ സൗത്ത് വെസ്റ്റ് ഇൻഡീസ് റീജിയണിന്റെ സംസ്ഥാന ചെയർമാനായി *അഡ്വ. ജോസഫ് ജോണിനെ* കായംകുളം തിരഞ്ഞെടുത്തു. വൈ. എം.സി.എ ദേശീയ നിർവാഹകസമിതിയംഗം , കേരള യുവത മാനേജിംഗ് എഡിറ്റർ, സംസ്ഥാനവൈസ്ചെയർമാൻ, സംസ്ഥാന റീജിയണൽ ചെയർമാൻ, കായംകുളംവൈ.എം.സി.എ ചെയർമാൻ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുള്ള ജോസഫ് ജോൺ ഇപ്പോൾ വൈ. എം.സി. എ. ഏഷ്യാ കമ്മറ്റി അംഗമാണ്. കായംകുളം കാദീശാപള്ളി അംഗവും മലങ്ക ഓർത്തഡോക്സ് സഭ മാനേജിംഗ് കമ്മറ്റി അംഗവുമാണ്.

# എന്നാലച്ചനിനിപോകയല്ലേ




*രംഗം ഒന്ന്*

കേരളത്തിന് പുറത്തുള്ള ഒരു ദേവാലയം. ഞായറാഴ്ച ഉച്ചകഴിഞ്ഞ സമയം. പള്ളിയിൽ ഇടവകയിലെ ഒരു കുടുംബനാഥൻ എത്തുന്നു. വികാരിയച്ചനെ ക്ഷണിക്കുവാൻ വാഹനവുമായിട്ടാണ് എത്തിയിരിക്കുന്നത്. യാത്രാക്ലേശമുള്ള ഒറ്റപ്പെട്ട പ്രദേശത്താണ് ഇദ്ദേഹം താമസിക്കുന്നത്. ഭവനകൂദാശ വളരെ ഗംഭീരമായി നടത്തുവാൻ ഒരുങ്ങിയിട്ടുണ്ട്. മുഹൂർത്തം തെറ്റാതെ വികാരിയച്ചനും ശുശ്രൂഷകനും ഭവനത്തിലെത്തി. ശുശ്രൂഷകൻ ധൂപകുറ്റിയിൽ തീപിടിപ്പിക്കുവാൻ താമസിച്ചു. ഗൃഹനാഥന്റെ വാക്കുകളിൽ തീ പടർന്നു. കേൾക്കുവാൻ, സഹിക്കുവാൻ വിധിക്കപ്പെട്ടവൻ പാവം കപ്യാർ ഊതിഊതി തീ പടർത്തി. ഭവനവാഴ്വ് ഗംഭീരമായി നടന്നു. ഗൃഹനാഥൻ വന്നു ചേർന്ന അതിഥികളെ സൽക്കരിക്കാനുള്ള തിരക്കിൽ ഓടിനടന്നു. തിരക്കിനിടയിൽ അധികപറ്റായി നിൽക്കുന്ന അച്ചനെ നോക്കി.

"എന്നാൽ അച്ചനിനി പോകുകയല്ലേ ?"

ശരി ഞാൻ പോകുകയാണ്

എങ്ങനെ പോകും. ശുശ്രൂഷകൻ അച്ചന്റെ മുഖത്തുനോക്കി. അച്ചൻ മെല്ലെ പടിയിറങ്ങി - 'വാ നമുക്കു നടക്കാം.'

ആവശ്യം കഴിഞ്ഞാൽ....... കറിവേപ്പില

*രംഗം രണ്ട്*

കേരളത്തിലെ ഒരു ദേവാലയം. ഞായറാഴ്ച ദിവസം. ഒറ്റപ്പെട്ട ഗ്രാമത്തിലെ ഒറ്റപ്പെട്ട ദേവാലയം. പുതുതായി എത്തിയ അച്ചൻ. ആരാധയ്ക്കു ശേഷം പള്ളിമുറിയിലെത്തി. ജനസഞ്ചയം ആത്മീയാഹാരവുമായി മടങ്ങിയിരുന്നു. മേശപ്പുറത്ത് ഒരു ഗ്ലാസ്സ് ചായ. ഒരു ബണ്ണ്. കുർബാനകഴിഞ്ഞുള്ള അച്ചന്റെ ഭക്ഷണം. അച്ചൻ ചായ കുടിച്ചു. ബണ്ണു മാറ്റി വച്ചു. ചുമതലക്കാർ എന്നവർ എത്തിനോക്കി.

"എന്നാൽ അച്ചനിനി പോകുകയല്ലേ"

"അതേ ഞാൻ പോകുകയാണ്."

*രംഗം മൂന്ന്*

മുകളിൽ പ്രസ്താവിച്ച അതേ ദേവാലയം.

മറ്റൊരു ഞായറാഴ്ച വി. കുർബ്ബാന അർപ്പിച്ചത് അഭിവന്ദ്യ പിതാക്കൻമാരിലൊരാൾ. കുർബ്ബാനക്ക് ശേഷം പിതാവ് പള്ളി മുറിയിലേക്ക് എഴുന്നള്ളി. ജനസഞ്ചയം പിതാവിനെ വട്ടം പൊതിഞ്ഞു. പള്ളി പ്രമാണിമാർ മുമ്പേ നടന്നു. പള്ളിമുറിയിലെത്തിയ പിതാവിന്റെ മുമ്പിൽ വിശിഷ്ട പാത്രങ്ങളിൽ അതി വിശിഷ്ട ഭോജ്യങ്ങൾ നിരന്നു. ചുമതലക്കാർ കൈമുത്തി ഉണർത്തിച്ചു. തിരുമനസ്സുകൊണ്ട് ഉച്ചഭക്ഷണവും കഴിഞ്ഞേ പോകാവൂ.❀

*വിധേയൻ*



## അറിയിപ്പ്

*മലങ്കര സഭാ മാസികയുടെ വരിസംഖ്യയും കുടിശ്ശികയും പരസ്യങ്ങളും ഔദ്യോഗിക പ്രമോട്ടർമാരെ മാത്രം എല്പ്പിക്കുക അല്ലാതെയുള്ള പണമിടപാടുകൾക്ക് മലങ്കര സഭാ ചുമതലക്കാർ ഉത്തരവാദികളല്ല.*

*$41^{st}$ Day of Demise*
*13-7-1998*



*Mrs. Aleyamma KorahKappilamootil*
*Manganam - Kottayam*

***Inserted by:***
***Kuriakose Korah, Korah K. Korah, Kuruvila Korah***
***Kappilamootil.***

Licence No. 475, 11th April 1946. Registered No. KL KTM - 36

**THE MALANKARA SABHA**

CATHOLICATE OFFICE, KOTTAYAM - 686 038

# 9-ാം ചരമവാർഷികം

23 .7- 1998



***T.T. Thomas***
***Madras***

*Inserted By:*
Mrs. AMMINI THOMAS
LALU THOMAS & TONY THOMAS

*Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam - 38. Chief Editor Rev. Dr. Jacob Kurian.*